APRIL 2021 Vol. 7 Issue 73
THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM
Price: ₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE
AD WORLD

THE WORLD OF
EFFECTIVE
COMMUNICATION

**Teena Bhatia**
Model & Actress

**മിറ്റ ആന്റണി**
മലയാള സിനിമയിലെ ഏക വനിതാ
മേയ്ക്കപ്പ് ആർട്ടിസ്റ്റ്

**വി.ടി. നന്ദകുമാർ**
എഴുത്തിലെ ഒറ്റയാൻ

**'ബ്രാൻഡിംഗ്'**
**എന്ന പ്രതിഭാസം**

**വികസനം പല വിധം**
**ഇവിടെ ഒരു പ്രഹസനം**

BRANDING • MODEL WATCH • MARKETING • CONCEPT SHOOT • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും
# ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്.എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

**ഡോക്ടറുടെ**
**അപ്പോയ്ന്റ്മെന്റിനായി**
**വിളിക്കുക**

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ
ESTABLISHED 1888

QKDOC.com
Doctor appointments made easy
Powered by manoramaonline

# ഉള്ളടക്കം

Cover: Teena Bhatia
Celebrity Manager: Rakesh Kumar
98197 26960

Vol. 7 | Issue 73 | April 2021













Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം eFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**



Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com

# EDITORIAL

## നിരോധിക്കപ്പെടേണ്ട സാഹസങ്ങൾ

പരസ്യങ്ങൾ ഉപഭോക്താക്കളെ സ്വാധീനിക്കുവാൻ വേണ്ടി തയാറാക്കപ്പെടുന്നവയാണെന്ന് പ്രത്യേകം പറയേണ്ടതില്ല. തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളെപ്പറ്റിയും അവയെപ്പറ്റിയുള്ള പരാതികളെപ്പറ്റിയും നാം നിരന്തരം കാണുകയും കേൾക്കുകയും ചെയ്യുന്നതുമാണ്. എന്നാൽ അതിലും ഗൗരവതരമായ മറ്റൊരു വസ്തുതയാണ് സാഹസികതയെ പ്രോത്സാഹിപ്പിക്കുന്ന പരസ്യങ്ങൾ. യുവാക്കളെ ഹരം കൊള്ളിക്കുകയും അപകടങ്ങളിലേക്കു തള്ളിവിടുകയും ചെയ്യുന്നവയാണ് ചില പരസ്യങ്ങൾ. പ്രത്യേകിച്ചും ചില ബൈക്കുകളുടെ പരസ്യങ്ങൾ. സുരക്ഷിതമായ യാത്രയാണ് വാഹനങ്ങൾകൊണ്ടുള്ള ഉപയോഗം എന്നിരിക്കെ അപകടകരമായ രീതിയിൽ സാഹസികമായി അവ ഓടിച്ചു കാണിക്കുന്നവയാണ് ഇത്തരം പരസ്യങ്ങൾ.

രണ്ടു വീലുകളും റോഡിൽ സ്പർശിച്ചാണല്ലോ ബൈക്കുകളിൽ സഞ്ചരിക്കേണ്ടത്. അപ്പോൾ ഒരു വീലുയർത്തിപിടിച്ച് ഒറ്റ വീലിൽ തലയും കുത്തി യാത്ര ചെയ്യുന്ന രീതിയിലുള്ള പരസ്യം കൊണ്ട് എന്താണുദ്ദേശിക്കുന്നത്? ഇത്തരം വിഷ്വലുകൾക്കുവേണ്ടി അഭിനയിക്കുന്നവർ ബൈക്ക് റെയ്സിംഗിൽ പരിശീലനം ലഭിച്ചവരായിരിക്കാം. എന്നാൽ ഈ പരസ്യം കാണുന്ന യുവജനങ്ങൾ ഇത്തരം കാര്യങ്ങളൊന്നും ചിന്തിക്കുന്നുപോലുമുണ്ടാകില്ല.

പ്രത്യേകമായി തയാറാക്കപ്പെട്ടിട്ടുള്ളതും റെയ്സിംഗിനു മാത്രമായി ഉപയോഗിക്കുന്നതുമായ റോഡുകളിൽ ഉപയോഗിക്കേണ്ടവയാണ് റെയ്സിംഗ് ബൈക്കുകൾ. എന്നാൽ ഇത്തരം പരസ്യങ്ങളാൽ ആകർഷിക്കപ്പെടുന്ന യുവാക്കൾ തിരക്കേറിയതും ഒട്ടും സുരക്ഷിതമല്ലാത്തതുമായ നമ്മുടെ റോഡുകളിലൂടെ ചീറിപ്പാഞ്ഞു പോകുന്നതിനായി ഉപയോഗിക്കുന്നു. അല്പ സമയത്തെ സന്തോഷത്തിനായി ജീവൻ പണയപ്പെടുത്തിയാണ് ഇത്തരം റോഡുകളിലൂടെ ചീറിപ്പാഞ്ഞു പോകുന്നത്. അവർ സ്വന്തം ജീവനെ മാത്രമല്ല ഈ റോഡിലൂടെ യാത്രചെയ്യുന്ന സാധാരണക്കാരും നിരപരാധികളുമായ മറ്റു യാത്രക്കാരുടെ ജീവനെയും അപകടത്തിലാക്കുകയാണ് ചെയ്യുന്നത്.

മാനസിക പക്വത എത്തിയിട്ടില്ലാത്ത യുവാക്കളെ വഴിതെറ്റിക്കുന്ന ഇത്തരം പരസ്യങ്ങൾ നിയന്ത്രിക്കപ്പെടേണ്ടതോ നിരോധിക്കപ്പെടേണ്ടതോ ആണ്.

**ചീഫ് എഡിറ്റർ**




# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം–9

ഇന്ന് മെച്ചപ്പെട്ട നിലയിൽ മുന്നേറുന്ന പല ബ്രാൻഡുകളും പലതവണ റീ–പൊസിഷനിംഗ് എന്ന തന്ത്രപ്രധാനമായ നീക്കങ്ങളിലൂടെ കടന്നു പോയവരാണ്. ചെലവേറിയതും വളരെ കരുതലോടെയും ശ്രദ്ധയോടെയും ചെയ്യേണ്ടതുമായ ഒന്നാണ് റീ–പൊസിഷനിംഗ് എന്നു പറയുന്നത്.

## റീ പൊസിഷനിംഗ് & റീ ബ്രാൻഡിംഗ് (Re-positioning & Re-Branding)

ബ്രാൻഡിംഗിൽ പൊസിഷനിംഗിനുള്ള പ്രാധാന്യത്തെപ്പറ്റിയാണ് മുൻ ലക്കങ്ങളിൽ പ്രതിപാദിച്ചത്. അതുപോലെതന്നെ പ്രധാനപ്പെട്ട മറ്റൊരു ഘടകമാണ് റീ-പൊസിഷനിംഗ് എന്നതും. ഇന്ന് മെച്ചപ്പെട്ട നിലയിൽ മുന്നേറുന്ന പല ബ്രാൻഡുകളും പലതവണ റീ-പൊസിഷനിംഗ് എന്ന തന്ത്രപ്രധാനമായ നീക്കങ്ങളിലൂടെ കടന്നു പോയവരാണ്. ചെലവേറിയതും വളരെ കരുതലോടെയും ശ്രദ്ധയോടെയും ചെയ്യേണ്ടതുമായ ഒന്നാണ് റീ-പൊസിഷനിംഗ് എന്നു പറയുന്നത്. ഇതിനായി വളരെയേറെ പഠനങ്ങളും തയാറെടുപ്പുകളും നടത്തേണ്ടതുണ്ട്.

ശരിയായ പൊസിഷനിംഗ് ചെയ്യുന്നതിൽ പരാജയപ്പെട്ടവരും ചില സാഹചര്യങ്ങളിൽ വിജയകരമായ പൊസിഷനിംഗ് നേടിയവരും റീപൊസിഷനിംഗ് ചെയ്യാറുണ്ട്. പൊസിഷനിംഗിൽ വിജയം നേടിയവർ പുതിയ മേഖലകൾ കയ്യടക്കുന്നതിനും കൂടുതൽ വ്യത്യസ്തതലങ്ങളിലുള്ള ഉപഭോക്താക്കളെ നേടുന്നതിനുമാണ് റീപൊസിഷനിംഗ് ചെയ്യുന്നത്. എന്നാൽ പൊസിഷനിംഗിൽ വേണ്ടത്ര വിജയം നേടാനാകാതെ പോയ






















വർക്ക് പുതിയ തന്ത്രമെന്ന നിലയിൽ റീപൊസിഷനിംഗ് ചെയ്യാവുന്നതാണ്.

ഉൽപ്പന്നത്തിന്റെ രൂപത്തിലും ഭാവത്തിലും ഗുണമേന്മയിലും മെച്ചപ്പെടുത്തലുകളും വൈവിദ്ധ്യവത്ക്കരണവും നടത്തുന്നതു മുതൽ ലോഗോ ഉൾപ്പെടെ തങ്ങളുടെ എല്ലാ ഘടകങ്ങളിലും മാറ്റം കൊണ്ടുവരുന്നു. നിലവിലുള്ളതിൽ നിന്നും വളരെ മെച്ചപ്പെട്ട ഉൽപ്പന്ന - സേവനങ്ങളുമായാണ് തങ്ങൾ നിലകൊള്ളുന്നത് എന്ന് ഉപഭോക്താക്കളെ ബോദ്ധ്യപ്പെടുത്തുന്നതാണ് റീപൊസിഷനിംഗിന്റെ പ്രധാന ഉദ്ദേശ്യം. ഇതോടെ ഉപഭോക്താക്കൾക്ക് ആ പ്രോഡക്ടിനോട് കൂടുതൽ താൽപ്പര്യം ജനിപ്പിക്കുകയും ബിസിനസ്സിൽ കൂടുതൽ വളർച്ച നേടാൻ സഹായിക്കുകയും ചെയ്യുന്നു.

ഒരു ബ്രാൻഡിനെപ്പറ്റി ഉപഭോക്താക്കൾ എന്തു ചിന്തിച്ചിരുന്നു എന്നത് മാറ്റിമറിക്കുകയാണ്. നിലവിൽ ഉൽപ്പന്നത്തിന്റെ ഗുണമേന്മയെപ്പറ്റിയോ, സേവനങ്ങളിലെ പോരായ്മകളെപ്പറ്റിയോ അയാൾക്കുള്ള എല്ലാ പരാതികളും പരിഹരിക്കപ്പെടും എന്നു ഉറപ്പു നൽകുന്നതിലൂടെയാണ് റീപൊസിഷസിംഗ് അഥവാ റീബ്രാൻഡിംഗ് നടത്തപ്പെടുന്നത്. ഇതിന് ആദ്യം വേണ്ടത് 'ഉപഭോക്താവ്' എന്തു ചിന്തിക്കുന്നു എന്നു മനസ്സിലാക്കുകയാണ്. ഇടയ്ക്കിടെ നടത്തപ്പെടുന്ന മാർക്കറ്റ് സർവേകളിലൂടെയും ബിസിനസ്സിൽ (വിൽപ്പനയിൽ) ഉണ്ടാകുന്ന ഏറ്റക്കുറച്ചിലുകൾ മനസ്സിലാക്കുന്നതിലൂടെയും

---

ഉൽപന്നത്തിന്റെ രൂപത്തിലും ഭാവത്തിലും ഗുണമേന്മയിലും മെച്ചപെടുത്തലുകളും വൈവിദ്ധ്യവത്ക്കരണവും നടത്തുന്നതു മുതൽ ലോഗോ ഉൾപെടെ തങ്ങളുടെ എല്ലാ ഘടകങ്ങളിലും മാറ്റം കൊണ്ടുവരുന്നു. നിലവിലുള്ളതിൽ നിന്നും വളരെ മെച്ചപെട്ട ഉൽപന്ന - സേവനങ്ങളുമായാണ് തങ്ങൾ നിലകൊള്ളുന്നത് എന്ന് ഉപഭോക്താക്കളെ ബോദ്ധ്യപെടുത്തുന്നതാണ് റീപൊസിഷനിംഗിന്റെ പ്രധാന ഉദ്ദേശ്യം

---

റീ പൊസിഷനിംഗ് ചെയ്യേണ്ട ആവശ്യകത ബോദ്ധ്യപ്പെടാം. ഇതിന് ഉപോൽബലകമായ പല ഘടകങ്ങളുണ്ട്.

ഉദാ: കുട്ടികൾ കൂടുതൽ ഇഷ്ടപ്പെട്ടിരുന്ന ഒരു ബ്രാൻഡ് അവർ വളർന്നു പ്രായം കൂടുകയും അവരുടെ അഭിരുചിയിൽ മാറ്റം വരുകയും ചെയ്യുന്നതോടെയും പുതുതായി വളർന്നു വരുന്ന കുട്ടികളെ അതേ തന്ത്രങ്ങളാൽ സ്വാധീനിക്കാൻ സാധിക്കാതെ വരുകയും ചെയ്യുമ്പോൾ വിൽപ്പനയിൽ അതു പ്രതിഫലിക്കുന്നു. കുടയുടെ ഉപയോഗം മഴനനയാതെ സഞ്ചരിക്കുക എന്നാതായിട്ടും അതിൽ വിസിലും ടോർച്ചും റേഡിയോയും ഉൾപ്പെടെ ഓരോ വർഷവും പുതിയ പുതിയ ആകർഷണങ്ങൾ ഉൾപ്പെടുത്തുന്നതും ശ്രദ്ധിക്കുക.

കാറിന്റെ ഉപയോഗം സുരക്ഷിതമായ യാത്രയാണെന്നിരിക്കെ ഓരോ പുതിയ മോഡലിലും ചേർത്തു വയ്ക്കുന്ന സാങ്കേതിക മികവുകളെപ്പറ്റി ശ്രദ്ധിക്കുക.

പ്രാദേശിക തലത്തിൽ പ്രവർത്തിച്ചിരുന്ന കുറിച്ചിട്ടി കമ്പനി ദേശീയതലത്തിലെ ഫിനാൻഷ്യൽ സ്ഥാപനമായി വളരുവാൻ സ്വീകരിച്ച മാർഗ്ഗങ്ങൾ ശ്രദ്ധിക്കുക.

അറുപതും എഴുപതും നൂറും വർഷങ്ങളുടെ പാരമ്പര്യം പറയുന്ന പല സ്ഥാപനങ്ങളും ഇതിനിടെ എത്ര തവണ റീപൊസിഷനിംഗും റീബ്രാൻഡിംഗും നടത്തിയിരിക്കുന്നു എന്നതു ശ്രദ്ധിച്ചാൽ തന്നെ റീപൊസിഷനിംഗിലെ സാദ്ധ്യതകൾ മനസ്സിലാക്കുവാൻ സാധിക്കും.

ഒറ്റനോട്ടത്തിൽ റീപൊസിഷനിംഗും റീബ്രാൻഡിംഗും ഒന്നാണന്നു തോന്നാം. എന്നാൽ ഇവ തമ്മിൽ ചില കാര്യങ്ങളിലെങ്കിലും സാരമായ വ്യത്യാസമുണ്ട്. ഒരു ബ്രാൻഡിന്റെ ഉൽഷന്നത്തെഷറ്റി ഉപഭോക്താക്കളുടെ മനസ്സിലുള്ള ധാരണ മാറ്റിമറിക്കുന്നതിനുള്ള നടപടികളാണ് റീപൊസിഷനിംഗിൽ സംഭവിക്കുന്നത്.
എന്നാൽ പേരിലും ലോഗോയിലും പാക്കേജിങ്ങിലുമുണ്ടാകുന്ന മാറ്റങ്ങളുൾഷെടെ മൊത്തത്തിൽ പുതിയ മുഖവും വ്യക്തിത്വവുമായി മാറി അവതരിക്കുന്നതാണ് റീ ബ്രാൻഡിംഗ്.

## റീ പൊസിഷനിംഗിന് ആവശ്യമായ സാഹചര്യങ്ങൾ

1. മത്സരാധിഷ്ഠിതമായ വിപണിയിൽ കൂടുതൽ മികച്ച ഉൽപ്പന്നം ഇതിലും കുറഞ്ഞ വിലയിൽ ലഭ്യമാകുന്ന സാഹചര്യം ഉണ്ടായാൽ ഒരു റീപൊസിഷനിംഗിനെപ്പറ്റി ചിന്തിക്കേണ്ടി വരും.

2. ഒരിക്കൽ ആഡംബരമായി (Luxury product) കണ്ടിരുന്ന ഉൽപ്പന്നം പിന്നീട് അവശ്യവസ്തുവായി (Necessary product) മാറുന്ന സാഹചര്യങ്ങളുണ്ട്. ആ സാഹചര്യങ്ങളിൽ റീ-പൊസിഷനിംഗ് വേണ്ടി വരാറുണ്ട്.

3. നിലവിൽ വിൽപ്പനയിൽ മാന്ദ്യം സംഭവിക്കുകയോ നഷ്ടം നേരിടുകയോ പ്രതീക്ഷിക്കുന്ന വരുമാനം ലഭിക്കാതിരിക്കുകയോ ചെയ്യുന്നുവെങ്കിൽ റീ പൊസിഷനിംഗ് അത്യാവശ്യമായി വരുന്നു.

4. ഉൽപ്പന്നത്തിന്റെ ഗുണമേന്മയിൽ പോരായ്മകൾ സംഭവിക്കുക, ഉപഭോക്താക്കളുടെ തൃപ്തിയിൽ കാര്യമായ കുറവുണ്ടാകുക, ബ്രാൻഡിനെപ്പറ്റി അവമതിപ്പുണ്ടാകുക, തുടങ്ങിയ സാഹചര്യങ്ങളിൽ റീ-പൊസിഷനിംഗ് ആവശ്യമായി വരാം.

5. ബ്രാൻഡ് ലക്ഷ്യം വയ്ക്കുന്ന ഉപഭോക്തൃ ഗ്രൂപ്പ് തലങ്ങളിൽ (Targetted Customers) മാറ്റം ആവശ്യമായി വരുമ്പോൾ റീപൊസിഷനിംഗിന്റെ സാദ്ധ്യതയുണ്ടാകുന്നു. ഉദാ: യുവാക്കളായ ആൺകുട്ടികൾ ഉപയോഗിച്ചു വന്നിരുന്ന ചില വസ്ത്രധാരണ രീതി പെൺകുട്ടികൾക്കും അനുയോജ്യമാണെന്നു വരുത്തിത്തീർക്കുമ്പോൾ അതേ ഉൽപ്പന്നത്തിന് മറ്റൊരു ഉപഭോക്തൃ ഗ്രൂപ്പിനെക്കൂടി ലഭിക്കുകയാണ്. അതുപോലെ യാത്രയ്ക്കായി ഉപയോഗിക്കുന്ന സൈക്കിൾ വ്യായാമത്തിനും ഉപയോഗപ്രദമാണെന്ന രീതിയിൽ റീ പൊസിഷൻ ചെയ്യുമ്പോഴും അതിന്റെ വിപണന സാധ്യതയിൽ വളർച്ചയുണ്ടാകാം.

6. സാങ്കേതിക മുന്നേറ്റത്തിലൂടെ (Technological Advances) ഉൽപ്പന്നത്തിന്റെ ഗുണനിലവാരത്തിലും ഉപയോഗത്തിലും കാര്യമായ മെച്ചപ്പെടുത്തലുകൾ നടന്നു വരുന്ന സാഹചര്യവും റീ പൊസിഷനിംഗിനുള്ള സാദ്ധ്യതകൾ സൃഷ്ടിക്കുന്നു.

7. മത്സരത്തിൽ എതിർ ചേരിയിൽ നിൽക്കുന്ന ബ്രാൻഡുകൾ പുതിയ ആശയങ്ങളും പുതിയ ഉൽപ്പന്നങ്ങളുമായി മുന്നേറുന്ന സാഹചര്യത്തിലും മൊത്തത്തിലുള്ള മാർക്കറ്റിംഗ് സ്ട്രാറ്റജികളിൽ മാറ്റം വരുത്തിക്കൊണ്ടുള്ള ഒരു റീപൊസിഷനിംഗ് അനിവാര്യമായി വരാം.

## റീപൊസിഷനിംഗിന് ആവശ്യമായ ഘടകങ്ങൾ

1. നിലവിൽ മാർക്കറ്റിലെ സ്ഥിതി അവലോകനം ചെയ്യുക.

2. ഉപഭോക്താക്കൾ എന്തു ചിന്തിക്കുന്നു എന്നു പഠിക്കുക.

3. മാർക്കറ്റിംഗ് സ്ട്രാറ്റജിയിൽ വേണ്ട മാറ്റം വരുത്തുക. ഇതിൽ വിതരണക്കാരെ ആകർഷിക്കുന്ന രീതിയിൽ നിബന്ധനകൾ മെച്ചപ്പെടുത്തുക.

4. ഉൽപ്പന്നങ്ങളിൽ ആവശ്യമായ മെച്ചപ്പെടുത്തലുകൾ നടത്തുക.

5. വിലയിൽ മത്സരാധിഷ്ഠിതമായ നില കണ്ടെത്തുക.

6. പാക്കേജിംഗിലോ ലോഗോയിലോ ആവശ്യമായ മാറ്റങ്ങൾ വരുത്തുക.

7. പുതിയ സന്ദേശം നൽകുന്ന ടാഗ് ലൈൻ കണ്ടെത്തുക.

8. ഉപഭോക്താക്കളിൽ ഈ മാറ്റങ്ങളുടെ സന്ദേശമെത്തിക്കുവാനും അവരെ സ്വാധീനിക്കുവാനും സഹായകരമായ പബ്ലിസിറ്റി നൽകുക.

ഒറ്റനോട്ടത്തിൽ റീപൊസിഷനിംഗും റീബ്രാൻഡിംഗും ഒന്നാണന്നു തോന്നാം. എന്നാൽ ഇവ തമ്മിൽ ചില കാര്യങ്ങളിലെങ്കിലും സാരമായ വ്യത്യാസമുണ്ട്. ഒരു ബ്രാൻഡിന്റെ ഉൽപ്പന്നത്തെപ്പറ്റി ഉപഭോക്താക്കളുടെ മനസ്സിലുള്ള ധാരണ മാറ്റിമറിക്കുന്നതിനുള്ള നടപടികളാണ് റീപൊസിഷനിംഗിൽ സംഭവിക്കുന്നത്. എന്നാൽ പേരിലും ലോഗോയിലും പാക്കേജിങ്ങിലുമുണ്ടാകുന്ന മാറ്റങ്ങളുൾപ്പെടെ മൊത്തത്തിൽ പുതിയ മുഖവും വ്യക്തിത്വവുമായി മാറി അവതരിക്കുന്നതാണ് റീ ബ്രാൻഡിംഗ്. ഒരു പുതിയ ബ്രാൻഡ് വളർത്തിയെടുക്കുവാൻ ആവശ്യമായ അത്രതന്നെ അദ്ധ്വാനവും ശ്രദ്ധയും സമയവും ഇതിനും ആവശ്യമായി വരാം.

(തുടരും)

# പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്കും അവസരം




അഭിപ്രായങ്ങൾ
എഴുതിയോ
ഓഡിയോ ക്ലിപ്പായോ
അയച്ചു തരാവുന്നതാണ്

പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്ക് അവസരങ്ങൾ നൽകുന്നു.

നിങ്ങൾക്ക് ഇഷ്ടപ്പെട്ടതോ ഇഷ്ടപ്പെടാത്തതോ ആയ പരസ്യങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായങ്ങൾ ആഡ്കോമിലൂടെ പ്രകാശിപ്പിക്കാം.

നല്ല പരസ്യങ്ങൾ ചെയ്തവർക്ക് അതൊരു പ്രോൽസാഹനവും അല്ലാത്തവർക്ക് തിരുത്തുവാനും കൂടുതൽ മെച്ചപ്പെടുവാനുമുള്ള വെല്ലുവിളിയുമാകട്ടെ.

ഇഷ്ടപ്പെട്ടത് അല്ലെങ്കിൽ ഇഷ്ടപ്പെടാത്തത് എന്തുകൊണ്ടാണന്നു പറയുവാൻ കഴിയുമെങ്കിൽ നല്ലത്. നിങ്ങൾക്ക് ശ്രദ്ധേയമായി തോന്നിയ പരസ്യങ്ങളുടെ ഒരു ഫോട്ടോയോ യുട്യൂബ് ലിങ്കോ എടുത്ത് വാട്സ്ആപ്പിലോ ഇമെയിലിലോ അയച്ചു തരിക.

**'ആഡ്കോം അവാർഡ്'** ന്
പരസ്യങ്ങൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ
ഈ അഭിപ്രായങ്ങളും പരിഗണിക്കുന്നതാണ്.

Email: effectiveadcom@gmail.com

Whatsapp: 98460 57461

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Admn. office: Effective Publications, Mughal Palace Building, Collectorate P.O. Kottayam - 686 002, Kerala, India




# മിറ്റ ആൻ്റണി

## മലയാള സിനിമയിലെ ഏക വനിതാ മേയ്ക്കപ്പ് ആർട്ടിസ്റ്റ്

കഥ ആസ്വദിച്ചിരിക്കുന്നവർ മേയ്ക്കപ്പ് ആർട്ടിസ്റ്റ് ചെയ്യുന്ന കാര്യങ്ങൾ അറിയുന്നില്ല. മേയ്ക്കപ്പ് ആർട്ട് രംഗത്തെ മലയാളത്തിലെ ഏക വനിതാ മേയ്ക്കപ്പ് ആർട്ടിസ്റ്റിനെ, മലയാളത്തിലെ എന്നല്ല ഒരുപക്ഷേ ഇൻഡ്യയിലെ തന്നെ ഏക വനിതാ മേയ്ക്കപ്പ് ആർട്ടിസ്റ്റിനെ പരിചയപ്പെടാം.

സിനിമ കണ്ട് പുറത്തിറങ്ങിക്കഴിഞ്ഞാൽ അഭിനയിച്ച താരങ്ങളെക്കുറിച്ച് ആദ്യം ഓർക്കും പിന്നീട് സംവിധായകന്റെയും തിരക്കഥാകൃത്തിന്റെയും കാര്യം പറയും. പിന്നെ ഗാന രചയിതാവിന്റെയും സംഗീത സംവിധായകന്റെയും പേരു പറയും ഗായകന്റെയും ഗായികയുടെയും കാര്യം ഓർക്കും. മേയ്ക്കപ്പ് ആർട്ടിസ്റ്റിനെ ഓർക്കാൻ വൈകും. സിനിമയിൽ ചലച്ചിത്രതാരത്തിനെ മേയ്ക്കപ്പ് ചെയ്ത് സിനിമയിലെ കഥാപാത്രമാക്കി മാറ്റുന്നത് മേയ്ക്കപ്പ് ആർട്ടിസ്റ്റാണ്. സിനിമ കണ്ടിട്ട് മോഹൻലാൽ വൃദ്ധനായിരുന്നതും ചെറുപ്പക്കാരനായിരുന്നതും ഗംഭീരമായി എന്നു പറയുമ്പോൾ അദ്ദേഹത്തെ ആര് വൃദ്ധനാക്കി എന്ന് ആരും ആലോചിക്കുന്നില്ല! ദശാവതാരം എന്ന ചിത്രത്തിൽ കമലാഹാസന്റെ പത്തു വേഷങ്ങളും ആകാംക്ഷയോടെ കണ്ട് ആസ്വദിച്ചിരുന്നവർ പോലും കമലാഹാസനെ പത്തു വേഷത്തിൽ ആക്കിയത് ആരാണെന്ന് അന്വേഷിക്കാറില്ല! ഓരോ സിനിമയിലേയും കഥാപാത്ര



ങ്ങളുടെ മേയ്ക്കപ്പ് കാണികളെ സിനിമയിലേയ്ക്ക് ലയിപ്പിച്ച് കൊണ്ടു പോകുന്നു. കഥയിൽ ലയിച്ചിരിക്കുന്ന ആരും താരങ്ങളുടെ പ്രായവ്യത്യാസം പെട്ടെന്ന് സംഭവിച്ചതായി ഓർക്കുകയില്ല. അവർക്ക് പറ്റിയിരിക്കുന്ന വലിയ അപകടത്തിൽ ഒരു കണ്ണ് പോയതും കൈയ്യിൽ ഏറ്റിരിക്കുന്ന വലിയ മുറിവുകൾ ഇവയെല്ലാം നമുക്ക് നന്നായി കാണും വിധത്തിൽ മേയ്ക്കപ്പ് ആർട്ടിസ്റ്റ് ചെയ്തു വെച്ചിട്ടുണ്ടായിരിയ്ക്കും! കഥ ആസ്വദിച്ചിരിക്കുന്നവർ മേയ്ക്കപ്പ് ആർട്ടിസ്റ്റ് ചെയ്യുന്ന കാര്യങ്ങൾ അറിയുന്നില്ല. മേയ്ക്കപ്പ് ആർട്ട് രംഗത്തെ മലയാളത്തിലെ ഏക വനിതാ മേയ്ക്കപ്പ് ആർട്ടിസ്റ്റിനെ, മലയാളത്തിലെ എന്നല്ല ഒരുപക്ഷേ ഇൻഡ്യയിലെ തന്നെ ഏക വനിതാ മേയ്ക്കപ്പ് ആർട്ടിസ്റ്റിനെയാണ് പരിചയപ്പെടാൻ പോകുന്നത്.

എറണാകുളത്തുള്ള മിറ്റ എന്ന പെൺകുട്ടി. മിറ്റയ്ക്ക് അധികം സിനിമ കാണാൻ അവസരമില്ലാത്ത കുട്ടിക്കാലമായിരുന്നു. വീട്ടുകാരുടെ കൂടെ പോയി സിനിമ കാണുമ്പോൾ സിനിമയിലെ ഓരോ കഥാപാത്രങ്ങളുടെയും മേയ്ക്കപ്പ് ശ്രദ്ധിക്കുമായിരുന്നു. ഇനി മിറ്റയുടെ വാക്കുകൾ നമുക്ക് കേൾക്കാം.

ഓരോ കഥാപാത്രങ്ങളുടെ പ്രായവും ഓരോ പ്രായത്തിലും തലമുടി ചീകുന്നതിലുള്ള വ്യത്യാസവും ഞാൻ നോക്കി മനസ്സിലാക്കുമായിരുന്നു. ഓരോ പ്രായത്തിലും ധരിക്കുന്ന വസ്ത്രങ്ങളും, ചെറുപ്രായക്കാരുടെ വേഷ വ്യത്യാസങ്ങളും എല്ലാം ഞാൻ കാണാതെ പഠിച്ചു എന്നു തന്നെ വേണമെങ്കിൽ പറയാം. സിനിമയിലെ ബാക്കിയെല്ലാം മറന്നാലും കഥാപാത്രങ്ങളുടെ പ്രായവും അവർ ധരിച്ചിരിക്കുന്ന വസ്ത്രവും അവർക്ക് കൂനുണ്ടോ മുടന്തുണ്ടോ എന്നുള്ളതെല്ലാം മനസ്സിൽ നിൽക്കുമായിരുന്നു. കുറച്ചു കൂടി വളർന്നു കഴിഞ്ഞപ്പോൾ പല ഭാഷയിലുള്ള ചിത്രങ്ങൾ കാണുമായിരുന്നു. ആ ചിത്രത്തിൽ സംഘട്ടന രംഗം ഉണ്ടെങ്കിൽ സംഘട്ടനത്തിൽ പരുക്ക് ഏൽക്കുന്ന ആളിന്റെ പരുക്ക് പൊട്ടി ചോര ഒഴുകുന്നതും മുറിഞ്ഞ ഭാഗങ്ങളുടെ എല്ലാം പ്രത്യേകതകളും എല്ലാം ഞാൻ വളരെ സൂക്ഷ്മതയോടെ മനസ്സിലാക്കുമായിരുന്നു. മനുഷ്യന് പറ്റാത്ത അപകടങ്ങൾ അപകടം പറ്റിയെന്നു തോന്നും വിധം എന്തെല്ലാം ഉപയോഗിച്ച് എങ്ങനെ നിർമ്മിച്ചുവെയ്ക്കും എന്നും ഞാൻ നന്നായി ആലോചിക്കുമായിരുന്നു.

ഓരോ സിനിമകൾ കാണുമ്പോഴും അതിലെ മേക്കപ്പിനെക്കുറിച്ച് ആലോചിച്ചു കൊണ്ട് നടക്കുമായിരുന്നു. കാലങ്ങൾ കഴിഞ്ഞു, എന്റെ വിവാഹം കഴിഞ്ഞു, എനിക്ക് ഒരു മകനും ഒരു മകളും ജനിച്ചു എന്നിട്ടും മേയ്ക്കപ്പിനോടുള്ള എന്റെ താൽപ്പര്യം മാറിയില്ല. മേയ്ക്കപ്പിനോടുള്ള താൽപ്പര്യം കൊണ്ട് ഒരു ബ്യൂട്ടി പാർലർ തുടങ്ങി. ബ്യൂട്ടി പാർലറിൽ വരുന്ന വനിതകളെ മേയ്ക്കപ്പ് ചെയ്തു വിട്ടാലും എന്റെ മനസ്സിൽ നിന്നും സിനിമയിലെ മേയ്ക്കപ്പ് വിട്ടുമാറിയില്ല. ബ്യൂട്ടി പാർലർ നടത്തിക്കൊണ്ട് കഴിയുമ്പോഴാണ് ഒരുസുഹൃത്തു വഴി ചാനൽ പ്രോഗ്രാമിന്റെ ഭാഗമാകുന്നത്. 2006ൽ നവോദയായിൽ വെച്ചായിരുന്നു ഷൂട്ടിംഗ്. ഷൂട്ടിംഗിനിടയിൽ യാദൃശ്ചികമായി നവോദയ അപ്പച്ചൻ സാറിനെ കാണാനും അദ്ദേഹത്തോട്

ഓരോ സിനിമകൾ കാണുമ്പോഴും അതിലെ മേക്കപ്പിനെക്കുറിച്ച് ആലോചിച്ചു കൊണ്ട് നടക്കുമായിരുന്നു. കാലങ്ങൾ കഴിഞ്ഞു, എന്റെ വിവാഹം കഴിഞ്ഞു, എനിക്ക് ഒരു മകനും ഒരു മകളും ജനിച്ചു എന്നിട്ടും മേയ്ക്കപ്പിനോടുള്ള എന്റെ താൽപ്പര്യം മാറിയില്ല.





റഷീദ് സാറിന്റെ അക്കാദമിയിലെ ആദ്യ ബാച്ചിൽ തന്നെ ഞാൻ ചേർന്നു. എന്റെ കുട്ടികൾ രണ്ടും കുഞ്ഞുകുട്ടികൾ. പഠിക്കാനാണെങ്കിൽ ഒരു പാട് പണവും വേണം. ഞാൻ പിന്മാറാതെ പഠിക്കാൻ തുടങ്ങി. അക്കാദമിയിൽ ഞാൻ പഠിക്കാൻ തുടങ്ങിയപ്പോൾ റഷീദ് സാറിന് എന്റെ കഴിവിൽ വിശ്വാസമായി. കോഴ്സ് തുടങ്ങി ഒരാഴ്ച കഴിഞ്ഞപ്പോൾ സർ പറഞ്ഞ ചെറിയ ചെറിയ വർക്കുകൾ ഞാൻ ചെയ്തു തുടങ്ങി. പിന്നീട് ഇൻഡ്യയിൽ അറിയപ്പെടുന്ന മറ്റു ഗുരുക്കന്മാരുടെ കീഴിലും പഠിക്കാൻ കഴിഞ്ഞു.

പഠനം കഴിഞ്ഞപ്പോൾ സിനിമ വേഗം കിട്ടുമെന്ന ഒരു പ്രതീക്ഷയായിരുന്നു. ഞാൻ സിനിമയിൽ മേയ്ക്കപ്പിന് ശ്രമിക്കുമ്പോഴാണ് വനിത മേയ്ക്കപ്പ് ആർട്ടിസ്റ്റായി അധികമാരുമില്ലെന്ന് തിരിച്ചറിയുന്നത്. മലയാളത്തിലെന്നല്ല ഇൻഡ്യയിൽതന്നെ മേയ്ക്കപ്പിന് സ്ത്രീകൾ വർക്കു ചെയ്യുന്നില്ല എന്നും കൂടി അറിഞ്ഞപ്പോൾ ഞാൻ ഏറെ വിഷമിച്ചു. സിനിമയിൽ മേയ്ക്കപ്പ് ആർട്ടിസ്റ്റാകാൻ ഞാൻ വളരെ ഏറെ കഷ്ടപ്പെട്ടു. വിവാഹം കഴിഞ്ഞ് കുട്ടികളായതിനു ശേഷമുള്ള കാശുമുടക്കിയുള്ള പഠനം. സ്വന്തമായി ഉണ്ടായിരുന്ന ബ്യൂട്ടി പാർലർ ഉപേക്ഷിക്കേണ്ടി വന്നു. കുറേ പ്രശ്നങ്ങൾ നേരിടേണ്ടി വന്ന് ഞാനാകെ തളർന്നു. ആ അവസരത്തിലാണ് മസ്ക്കറ്റിൽ ഭവാൻ ഗ്രൂപ്പിന്റെ സൺ ഓഫ് ദ വുൾഫ് എന്ന സിനിമ സീരീസ് ചെയ്യാൻ അവസരം കിട്ടുന്നത്. ഇൻഡ്യയിൽ നിന്നുള്ള കുറെ നല്ല ടെക്നീഷ്യന്മാർക്കൊപ്പമുള്ള ആ വർക്ക് വലിയൊരു നിമിത്തമായിരുന്നു. ആ ടീം തന്ന മോട്ടിവേഷനാണ് എന്നെ ഇതുവരെ എത്തിച്ചത്.

സംസാരിക്കുവാനും ഭാഗ്യമുണ്ടായി. മേയ്ക്കപ്പ് ചെയ്യാൻ ആഗ്രഹമുണ്ടെങ്കിൽ അതിനേക്കുറിച്ച് കൂടുതൽ പഠിക്കണമെന്നും അതിനുള്ള സാഹചര്യം ഉണ്ടായി മേയ്ക്കപ്പ് രംഗത്ത് എത്തട്ടെ എന്നും അദ്ദേഹം അനുഗ്രഹിച്ചു.

ചാനൽ പ്രോഗ്രാമിനു വേണ്ടി മധു ബാലകൃഷ്ണൻ സാറിനെ മേയ്ക്കപ്പ് ചെയ്തു കൊണ്ടാണ് എന്റെ തുടക്കം. മേയ്ക്കപ്പ് ചെയ്തു കഴിഞ്ഞപ്പോൾ പട്ടണം റഷീദിന്റെ അസിസ്റ്റന്റാണോ എന്നാണ് അദ്ദേഹം എന്നോട് ചോദിച്ചത്! ആ പ്രോഗ്രാം കഴിഞ്ഞപ്പോൾ മേയ്ക്കപ്പ് പഠിക്കണമെന്ന ആഗ്രഹം കൂടി. ഭർത്താവിനോടും

പഠനം കഴിഞ്ഞപ്പോൾ സിനിമ വേഗം കിട്ടുമെന്ന ഒരു പ്രതീക്ഷയായിരുന്നു. ഞാൻ സിനിമയിൽ മേയ്ക്കപ്പിന് ശ്രമിക്കുമ്പോഴാണ് വനിത മേയ്ക്കപ്പ് ആർട്ടിസ്റ്റായി അധികമാരുമില്ലെന്ന് തിരിച്ചറിയുന്നത്. മലയാളത്തിലെന്നല്ല ഇൻഡ്യയിൽ തന്നെ മേയ്ക്കപ്പിന് സ്ത്രീകൾ വർക്കു ചെയ്യുന്നില്ല എന്നും കൂടി അറിഞ്ഞപ്പോൾ ഞാൻ ഏറെ വിഷമിച്ചു.

വീട്ടിലും എല്ലാവരോടും എനിയ്ക്ക് മേയ്ക്കപ്പ് പഠിക്കണമെന്നു പറഞ്ഞു. എല്ലാവരോടും പറഞ്ഞെങ്കിലും എങ്ങനെ പഠിക്കണമെന്ന കാര്യത്തെക്കുറിച്ച് എനിയ്ക്കും അറിയില്ലായിരുന്നു. അന്നെനിയ്ക്ക് പഠിക്കാൻ പറ്റിയ സാഹചര്യമായിരുന്നില്ല. ബ്യൂട്ടി പാർലർ, കുടുംബം, കുട്ടികൾ ഇതെല്ലാം നോക്കേണ്ടപ്പോൾ പഠിക്കാൻ പോകുന്നതിനേക്കുറിച്ച് നന്നായി ആലോചിക്കണമായിരുന്നു. ഇതെല്ലാം തൽക്കാലത്തേയ്ക്ക് മറക്കാൻ തന്നെ തീരുമാനിച്ചു. സിനിമാ മേയ്ക്കപ്പ് എന്ന ആഗ്രഹം മാത്രമായി മനസ്സിൽ. പഠിക്കാനുള്ള അവസരം എങ്ങനെയും നേടി എടുക്കണമെന്ന് ഞാൻ തീരുമാനിച്ചു. ആയിടയ്ക്ക് ഒരു പരിപാടിയിൽ വെച്ച് പട്ടണം റഷീദിനെ കാണാൻ സാധിച്ചു. സിനിമാ മേയ്ക്കപ്പിൽ എനിക്ക് താൽപ്പര്യമുണ്ടെന്ന് പറഞ്ഞപ്പോൾ അദ്ദേഹം നിരുത്സാഹപ്പെടുത്തുകയാണ് ഉണ്ടായത്. എങ്കിലും എന്റെ ആഗ്രഹം ഞാൻ ഉപേക്ഷിച്ചില്ല. പട്ടണം





കേരളത്തിൽ അവസരങ്ങൾ ഇല്ലെങ്കിൽ മുംബൈയിൽ നോക്കാം എന്നു പറഞ്ഞ് അവർ എനിയ്ക്ക് ധൈര്യം തന്നു. പിന്നീട് മുംബൈ യൂണിയന്റെ ഭാഗമാകുവാൻ ശ്രമിച്ചു. പക്ഷെ സാഹചര്യം ഒട്ടും അനുകൂലമായിരുന്നില്ല. സുഹൃത്തുക്കളാണ് എന്നെ സഹായിച്ചത്. അവർ മുഖേന ചെറിയ ചെറിയ വർക്കുകൾ കിട്ടി തുടങ്ങി. 2016 വരെ മലയാള സിനിമ അവസരങ്ങൾ നൽകിയില്ലെങ്കിലും ഹിന്ദി, ഭോജ്പുരി, അറബി ഭാഷകളിൽ ഷോട്ട് ഫിലിമുകളും പരസ്യങ്ങളും സിനിമകളുമൊക്കെ ചെയ്തു തുടങ്ങി. ഒരുപാട് സമയമെടുത്താണ് ഇതുവരെ എത്തിയത്. ഇതിനിടയിൽ തമിഴ് ചിത്രത്തിന് അവസരം കിട്ടി. വേറെ ചില സിനിമകളുടെയും ഭാഗമായി. 2016 നവംബർ 11 ന് പനിയായി അമൃതാ ഹോസ്പിറ്റലിൽ ചികിൽസയ്ക്കായി കൊണ്ടുപോയി. ആശുപത്രിയിൽ നിന്നു കിട്ടിയ കുത്തിവയ്പ് എനിയ്ക്ക് വലിയ പ്രശ്നമായി. രക്തം കട്ടപിടിച്ച് വലതു വശത്തെ ശ്വാസകോശത്തിന് വലിയ ബുദ്ധിമുട്ടായി. എട്ടു മാസം ഞാൻ അനങ്ങാൻ വയ്യാതെ കിടന്നു പോയി. പനിയുമായി പോയ ഞാൻ എട്ടു മാസം കിടക്കുകയും ചെയ്തു. ആശുപത്രിക്കാർ യാതൊരു ദാക്ഷണ്യവുമില്ലാതെ കാശ് വാങ്ങുകയും ചെയ്തു. മെഡിക്കൽ ട്രസ്റ്റിലെ ജോർജ് മോത്തിയാണ് പിന്നീട് എന്നെ ചികിത്സിച്ചത്. എട്ടു മാസം ഞാൻ കിടക്കയിൽ കിടന്നു. എന്റെ കുടുംബവും മക്കളും നൽകിയ പരിചരണമാണ് എന്നെ താങ്ങി നിർത്തിയത്.

എന്റെ ജീവൻ തിരിച്ചു തന്ന ദൈവം എന്നെ വീണ്ടും സിനിമയിലേയ്ക്ക് കൊണ്ടുവന്നു. ധൈര്യമില്ലായിരുന്നെങ്കിലും തോറ്റു കൊടുക്കാൻ ഞാൻ തയ്യാറല്ലായിരുന്നു. വീണ്ടും പൂർവ്വാധികം ശക്തിയോടെ തിരിച്ചു വന്നു. പുനർജന്മത്തിന്റെ സന്തോഷവും ഒരുപാട് ചിത്രങ്ങൾ കിട്ടുന്ന സന്തോഷവുമുണ്ട്. സി ഡി നെറ്റിന്റെ ഡോക്കുമെന്ററി ചെയ്യുന്നതിനിടയിലാണ് ക്യാമറാമാൻ മുഹമ്മദ് ഒരു മലയാള സിനിമ ചെയ്യാമോ എന്ന് ചോദിക്കുന്നത്. അങ്ങനെയാണ് 'ഉടലാഴം' എന്ന സിനിമ ചെയ്യുന്നത്. ഉടലാഴത്തിൽ അഭിനയിച്ച സജിതാമഠത്തിലാണ് അഞ്ജലി മേനോന്റെ 'കൂടെ'യിലേയ്ക്ക് അവസരം ഉണ്ടാക്കി തരുന്നത്. ഉടലാഴത്തിൽ ഇന്ദ്രൻസ് ചേട്ടന്റെയും സജിത ചേച്ചിയുടെയും മേക്കോവർ നല്ലൊരു അനുഭവമായിരുന്നു. എനിയ്ക്കു കിട്ടിയ വലിയൊരു അനുഭവമാണ് കൂടെ എന്ന ചിത്രം. അഞ്ജലിക്കൊപ്പം വർക്കു ചെയ്യാൻ കഴിഞ്ഞത് വലിയൊരു ഭാഗ്യം. അവരിൽ നിന്ന് വലിയ കുറേ കാര്യങ്ങൾ പഠിക്കാൻ കഴിഞ്ഞു. അവർക്കൊപ്പം വർക്കു ചെയ്യുന്നത് വലിയൊരു പോസിറ്റിവിറ്റിയാണ്. എനിയ്ക്ക് വളരെ പ്രയോജനം ചെയ്തു.



ഇന്ന് വളരെ സന്തോഷമുണ്ട്. ഝാൻസിറാണിയെപ്പോലെ, ഇന്ദിരാഗാന്ധിയെപ്പോലെ, ശ്രീലേഖ ഐ.പി.എസ്സിനെപ്പൊലെ ഓരോ രംഗത്തും വനിതകൾ ആദ്യം എത്തുന്നതു തന്നെ ഒരു ഭാഗ്യമാണ്. ആ ഭാഗ്യം എനിയ്ക്കുമുണ്ടായി! മറ്റു മഹതികളെപ്പോലെ മേയ്ക്കപ്പ് രംഗത്ത് ആദ്യം എത്താനുള്ള ഭാഗ്യം എനിയ്ക്കുമുണ്ടായി. ഇതിൽ നല്ല സ്ഥാനം കിട്ടാൻ നന്നായി മെനക്കെട്ട് പ്രാക്ടീസ് ചെയ്യണം. മലയാളം, തമിഴ്, ഹിന്ദി, കന്നട, ഇംഗ്ലീഷ്, അറബി, ഭോജ്പുരി തുടങ്ങിയ വിവിധ ഭാഷകളിലായി 21-ൽ ഏറെ ചിത്രങ്ങൾ ഞാൻ വർക്കു ചെയ്തു. കൂടെ, കാസിമിന്റെ കടൽ, വഴക്ക്, ഉടലാഴം, ട്രിപ്പ്, ഇമൈ, ഫ്യൂഷൻ, 1956 മദ്ധ്യതിരുവിതാംകൂർ, എസ്ക്കേപ്പ് ഫ്രം ബ്ലാക്ക് വാട്ടർ, നാൻസി റാണി, ഇതെല്ലാം ഞാൻ ചെയ്തിട്ടുള്ള ചില ചിത്രങ്ങളാണ്. എല്ലാ സിനിമകളിലെയും വർക്ക് ഞാൻ വളരെ ഇഷ്ടപ്പെടുന്നു.

1956 മദ്ധ്യതിരുവിതാംകൂറിലെ ഞാൻ ചെയ്ത സ്പെഷൽ ഇഫക്റ്റ് ഞാൻ ഏറെ ഇഷ്ടപ്പെടുന്നു. ഇത്രയൊക്കെ ആയതിൽ ഏറെ സന്തോഷിക്കുന്നു. എന്റെ മാതാപിതാക്കളും ഗുരുക്കന്മാരും മകൾ ക്രിസ്റ്റീന, മകൻ ക്രിസ്റ്റൺ ഇവരുടെയെല്ലാം പിന്തുണ എപ്പോഴുമുണ്ട്. അവരെല്ലാം കാരണമാണ് ഞാൻ ഇവിടെ വരെ എത്തിയത്. ഇടപ്പള്ളി നാടകശാലയുടെ നാടകങ്ങളിലും ഞാൻ സജീവമാണ്. മേയ്ക്കപ്പും വസ്ത്രാലങ്കാരവും അഭിനയവും നാടകത്തിൽ ചെയ്തിട്ടുണ്ട്. ●



**എൽ.രാജശേഖരൻ മുതുകുളം**

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



# വി.ടി. നന്ദകുമാർ എഴുത്തിലെ ഒറ്റയാൻ

പതിനേഴോളം നോവലുകളും ചെറുകഥാ സമാഹാരങ്ങളും നാടകങ്ങളുമടക്കം മുപ്പതോളം കൃതികൾ പ്രസിദ്ധീകരിച്ച എഴുത്തുകാരനെ അപ്പോഴും മലയാള സർഗ്ഗ സാഹിത്യലോകം കണ്ടില്ലെന്നു നടിച്ചു. യഥാർത്ഥ ജീവിതത്തിന്റെ നേർക്കാഴ്ചയായി അദ്ദേഹം സൃഷ്ടിച്ച പരുപരുത്ത ലോകം അപ്പോഴും ഇടിമുഴക്കമായി നിന്നു..

പത്രപ്രവർത്തകനും കോപ്പി റൈറ്ററുമായ ശ്രീജിത്ത് എന്റെ അടുത്ത സുഹൃത്താണ്. അദ്ദേഹമാണ് എന്നെ വി.ടി. നന്ദകുമാർ എന്ന പ്രതിഭയെ പരിചയപ്പെടുത്തുന്നത്. വി.ടി.യുടെ ഏക മകനാണ് ശ്രീജിത്ത്. പിന്നീട് ഞാനും ശ്രീജിത്തും തമ്മിലുള്ള അടുപ്പത്തേക്കാൾ കൂടുതലായിരുന്നു വി.ടി.യുമായുള്ള എന്റെ സൗഹൃദം. കോയമ്പറമ്പത്ത് ലളിതയാണ് വി.ടി.യുടെ ഭാര്യ. സ്നേഹസമ്പന്നയായ ഒരു വീട്ടമ്മ.

നോവലിസ്റ്റ്, പത്രാധിപർ, നാടകകൃത്ത്, തിരക്കഥാകൃത്ത് എന്നീ നിലകളിൽ പ്രസിദ്ധനായ വി.ടി.നന്ദകുമാർ 1925 ജനുവരി 30ന് കൊടുങ്ങല്ലൂരിലാണ് ജനിച്ചത്. അച്ഛൻ കൊടുങ്ങല്ലൂർ രാജകുടുംബാംഗമായ കുഞ്ഞുണ്ണിത്തമ്പുരാൻ, അമ്മ വടശ്ശേരി തൈപ്പറമ്പിൽ മാധവിയമ്മ. കൊടുങ്ങല്ലൂർ ബോയ്സ് ഹൈസ്കൂളിലായിരുന്നു സ്കൂൾ വിദ്യാഭ്യാസം. തുടർന്ന് എറണാകുളം മഹാരാജാസ് കോളേജിൽ പഠിച്ചു. ബിരുദപഠനം പാതിവഴിക്കുപേക്ഷിച്ച് ഇന്ത്യ മുഴുവൻ സഞ്ചരിച്ചു.

തിരിച്ചെത്തിയ അദ്ദേഹം എംപ്ലോയീസ് സ്റ്റേറ്റ് ഇൻഷുറൻസിൽ ഉദ്യോഗസ്ഥനായി. താമസിയാതെ ജോലി രാജി വച്ച് യാത്ര എന്നൊരു സചിത്ര വാരിക തുടങ്ങി. ബാബു ചെങ്ങന്നൂർ മുതൽ കാർട്ടൂണിസ്റ്റ് ബി. ജി. വർമ്മ വരെയുള്ളവരുടെ സൃഷ്ടി കൊണ്ട് സമ്പന്നമായിരുന്നു വാരിക. എന്നാൽ പണത്തിന്റെ പരാധീനത മൂലം അത് അടച്ചുപൂട്ടേണ്ടി വന്നു. എങ്കിലും ആ വാരിക തുടങ്ങിയതുകൊണ്ട് വി.ടി.ക്ക് പ്രയോജനമുണ്ടായി.







ചേച്ചിയെ ഞാൻ ഒരിക്കലും മറക്കില്ല. ചേച്ചി എന്നോടു പിണങ്ങുന്ന ദിവസം ഞാൻ ഹൃദയം പൊട്ടി മരിക്കും. എന്റെ മനസ്സിലുള്ളതു മുഴുവൻ ഈ കത്തിൽ എഴുതാൻ കഴിയില്ല. അതെല്ലാം പറയാനായി ഞാൻ ശനിയാഴ്ച വരും. പിന്നെ ചേച്ചിയോടൊന്നിച്ചു താമസിക്കും. രാത്രി നമുക്കൊരുമിച്ചിരുന്നു സംസാരിക്കാം. ഒന്നിച്ചു കിടന്നുറങ്ങുകയും ചെയ്യാം. അപ്പോൾ ചേച്ചി പറയുന്നതുപോലെ എല്ലാമാകാം.




ചിത്രകാർത്തിക വാരികയിലെ മനഃശാസ്ത്ര പംക്തിയിലേയ്ക്കു വന്ന ഒരു കത്താണ് അസാധരണമായ ഒരു പ്രണയകഥയുടെ ആദ്യ നാമ്പ്. ഡോ. പി.എം. മാത്യൂ വെല്ലൂരിന് വന്നു കൊണ്ടിരുന്ന അസാധാരണമായ കത്തുകൾ പുരുഷന്റെ പേരിലായിരുന്നു. പിന്നീടാണ് സ്ത്രീയാണ് എഴുതുന്നതെന്ന് വി.ടിയും കൂട്ടരുമറിയുന്നത്. അതിലൊരു കഥ ഒളിഞ്ഞിരിപ്പുണ്ടെന്നു കണ്ടെത്തിയത് സാക്ഷാൽ വൈക്കം ചന്ദ്രശേഖരൻ നായരാണ്. അക്കാര്യം അദ്ദേഹം നന്ദകുമാറിനോട് പറയുകയും ചെയ്തു. ആ കത്തിൽ നിന്നാണ് രണ്ടുപെൺകുട്ടികൾ എന്ന കഥ രൂപം കൊള്ളുന്നത്. ലസ്ബിയൻ പ്രമേയം ആദ്യമായി മലയാളത്തിൽ കൈകാര്യം ചെയ്തത് ആ നോവലിലൂടെ നന്ദകുമാറായിരുന്നു. ഇത് ആദ്യമായി പ്രസിദ്ധീകരച്ചത് വൈക്കത്തിന്റെ ചിത്രകാർത്തിക എന്ന വാരികയിലാണ്.

'ചേച്ചിയെ ഞാൻ ഒരിക്കലും മറക്കില്ല. ചേച്ചി എന്നോടു പിണങ്ങുന്ന ദിവസം ഞാൻ ഹൃദയം പൊട്ടി മരിക്കും. എന്റെ മനസ്സിലുള്ളതു മുഴുവൻ ഈ കത്തിൽ എഴുതാൻ കഴിയില്ല. അതെല്ലാം പറയാനായി ഞാൻ ശനിയാഴ്ച വരും. പിന്നെ ചേച്ചിയോടൊന്നിച്ചു താമസിക്കും. രാത്രി നമുക്കൊരുമിച്ചിരുന്നു സംസാരിക്കാം. ഒന്നിച്ചു കിടന്നുറങ്ങുകയും ചെയ്യാം. അപ്പോൾ ചേച്ചി പറയുന്നതുപോലെ എല്ലാമാകാം. ഇനിയെല്ലാം നേരിട്ടുകാണുമ്പോൾ എന്നു ചേച്ചിയുടെ കോകില'

കോകിലയുടേയും ഗിരിജയുടേയും അസാധാരണ







വാരികയിൽ നോവൽ അച്ചടിച്ചു വന്ന കാലത്ത് പത്രമോഫീസിൽ കത്തുകളുടെ പ്രളയമായിരുന്നു – തെറിക്കത്തുകളുടെ...!
അത്രയേറെ ചീത്തവിളി മറ്റൊരു എഴുത്തുകാരനും കേട്ടുകാണില്ല, വിവാദങ്ങളോർത്താവാം അത്തരത്തിലുള്ള രചനകൾക്ക് പെട്ടെന്നാരും മുന്നോട്ടുവന്നില്ല. 1988ൽ മാധവിക്കുട്ടിയാണ് പിന്നീട് ആ വഴി വീണ്ടും സഞ്ചരിയ്ക്കാൻ ധൈര്യം കാട്ടിയത് – ചന്ദനമരങ്ങൾ.

പ്രണയകഥ..! സ്വവർഗ്ഗാനുരാഗത്തിന്റെ സുരഭില ഭാവങ്ങൾ ആവാഹിച്ച ശക്തമായ കഥാവിഷ്കാരമായിരുന്നു നന്ദകുമാർ വിവരിച്ചതത്രയും. 1974ൽ ഒന്നാം പതിപ്പിറങ്ങിയ ശേഷം ഈ നോവൽ പിന്നീട് പ്രസിദ്ധീകരിക്കാൻ ആരും മുന്നോട്ടുവന്നില്ല. പിന്നീട് 2010ൽ ഡിസി അതു വീണ്ടും അച്ചടിച്ചു. 2012ൽ വീണ്ടും മറ്റൊരു പതിപ്പുകൂടി വേണ്ടിവന്നു..!

കോകില, ഗിരിജ എന്നീ പെൺകുട്ടികളുടെ വികാരവിചാരങ്ങളെ സൂക്ഷ്മമായി വിശകലനം ചെയ്യുന്ന ഈ നോവൽ സൃഷ്ടിച്ച വിസ്ഫോടനത്തിന്റെ അലകൾ ഇനിയും കെട്ടടങ്ങിയിട്ടില്ല. 1978ൽ സിനിമയായപ്പോൾ ശോഭയും അനുപമയുമാണ് രണ്ടു പെൺകുട്ടികളെ അവതരിപ്പിച്ചത്.

നോവൽ സിനിമയാക്കിയപ്പോൾ, അതിലെ ലൈംഗികതയ്ക്ക് അത്രയും ഊന്നൽ നൽകിയില്ല, സംവിധായകൻ മോഹൻ. രണ്ട് പെൺകുട്ടികൾ തമ്മിലുള്ള സൂക്ഷ്മവും ഗാഢവുമായ സൗഹൃദത്തിന്റെ കഥയാണ് മോഹൻ തന്റെ സിനിമയിൽ പറയുന്നത്. ഇതേപറ്റി മോഹൻ തന്നെ ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്. കൗമാരക്കാരായ രണ്ടു പെൺകുട്ടികൾ തമ്മിൽ രൂപപ്പെടുന്ന അസാധാരണ ആത്മബന്ധത്തിന്റെ കഥയാണത്. സൗഹൃദത്തിന്റെ തലംവിട്ട് പല മാനങ്ങളിലേക്കും വികസിക്കുന്ന ബന്ധം. ഇതിലെ കേന്ദ്രകഥാപാത്രം എപ്പോഴോ ഒരു ബലാത്സംഗശ്രമത്തിന് ഇരയാകുന്നുണ്ട്. അതിനെ തുടർന്ന് അവൾക്ക് ആൺവർഗത്തിനോട് തോന്നുന്ന അമർഷവും പെൺസുഹൃത്തിനോട് തോന്നുന്ന ആകർഷണീയതയുമാണ് വിഷയം. മലയാളസിനിമ അതുവരെ കൈകാര്യം ചെയ്യാത്ത വിഷയമാണ്. 1978ലെ ന്യൂ ജനറേഷൻ സിനിമയായിരുന്നു അത്. ഇന്ത്യൻ സിനിമ ലെസ്ബിയനിസം എന്ന വിഷയം ആദ്യമായി കൈകാര്യം ചെയ്യുകയായിരുന്നു 'രണ്ടു പെൺകുട്ടികളി'ലൂടെ. ശൈലിയിലും ഘടനയിലും ഒരു പുതിയ പരീക്ഷണം.

സിനിമയിൽ കഥയുടെ ക്രെഡിറ്റ് വി.ടി.നന്ദകുമാറിനു തന്നെ നൽകി. എണ്ണായിരം രൂപയായിരുന്നു കഥയുടെ അവകാശത്തിനായി നൽകിയത്.

വാരികയിൽ നോവൽ അച്ചടിച്ചു വന്ന കാലത്ത് പത്രമോഫീസിൽ കത്തുകളുടെ പ്രളയമായിരുന്നു – തെറിക്കത്തുകളുടെ...!

അത്രയേറെ ചീത്തവിളി മറ്റൊരു എഴുത്തുകാരനും കേട്ടുകാണില്ല,

വിവാദങ്ങളോർത്താവാം അത്തരത്തിലുള്ള രചനകൾക്ക് പെട്ടെന്നാരും മുന്നോട്ടുവന്നില്ല. 1988ൽ മാധവിക്കുട്ടിയാണ് പിന്നീട് ആ വഴി വീണ്ടും സഞ്ചരിയ്ക്കാൻ ധൈര്യം കാട്ടിയത് – ചന്ദനമരങ്ങൾ.

വി.ടി.നന്ദകുമാറിന്റെ ആദ്യനോവൽ 'നാളത്തെ മഴവില്ല്' ആയിരുന്നു. വിപ്ലവം തുള്ളിത്തുളുമ്പുന്ന പ്രമേയം. അന്ന് ഇഎസ്ഐയിൽ ജോലിയുള്ള കാലമാണ്. കടുത്ത കമ്മ്യൂണിസ്റ്റായിരുന്നു നന്ദകുമാർ. കക്ഷിയുടെ എഴുത്തിൽ അസ്വസ്ഥരായ മേലധികാരികൾ, വിശദീകരണം ചോദിച്ചു. ആത്മപീഡനങ്ങളുടെ കാലമായിരുന്നു അത്.





ഭാര്യ ലളിത



മകൻ ശ്രീജിത്ത്

വി.ടി.നന്ദകുമാർ എന്ന എഴുത്തുകാരന്റെ ജീവിതം പോലെ തന്നെ എഴുത്തിനും അർദ്ധവിരാമമായിരുന്നു. മഹാഭാരതത്തിലെ കർണ്ണനെ പ്രമേയമാക്കി ഒരു ബൃഹദ് നോവൽ അദ്ദേഹം എഴുതിത്തുടങ്ങിയിരുന്നു. ആറു ഭാഗങ്ങളിലായി ആറായിരത്തോളം പേജുകളുള്ള ഒരു കർണകഥ – എന്റെ കർണൻ.

പീഡനം ഏറെ സഹിക്കാൻ വി.ടി തയ്യാറല്ലായിരുന്നു. മുന്നും പിന്നും നോക്കാതെ ജോലി വലിച്ചെറിഞ്ഞു. ഈ സംഭവമറിഞ്ഞ ഉടൻ പ്രൊഫ. ജോസഫ് മുണ്ടശേരി ഇടപെട്ട് രാജി പിൻവലിപ്പിച്ചു.

തുടർന്നും എഴുത്തിനെ തടസ്സപ്പെടുത്തുന്ന ഇടപെടലുകൾ ഉണ്ടായിക്കൊണ്ടിരുന്നു. അതോടെ ആരോടും പരാതി പറയാതെ ജോലി ഉപേക്ഷിച്ചു. അതൊരു കാലമായിരുന്നു. ജീവിക്കാൻ മാർഗ്ഗമില്ല. സ്വന്തമായി നയാപൈസയില്ല. റോയൽറ്റി പോലും കൃത്യമായി കിട്ടുമായിരുന്നില്ല.

ഒടുവിൽ ഒരു പ്രസിദ്ധീകരണം തുടങ്ങാൻ തീരുമാനിച്ചു. അതിനും പണം വേണം.

ഭാര്യ ലളിതയുടെ ആഭരണങ്ങളെല്ലാം പണയപ്പെടുത്തി. അങ്ങിനെ എറണാകുളത്തു വന്ന് തുടങ്ങിയതാണ് 'യാത്ര' വാരിക.

വാരിക വിജയമായിരുന്നു. പക്ഷെ, വരുമാനമില്ല. ഏതാണ്ട് ഇരുപത്തിനാലു മണിക്കൂറും വാരികയുടെ കാര്യങ്ങളായിരുന്നു അദ്ദേഹത്തിന്റെ ചിന്തയിൽ.

തകഴി, വൈക്കം ചന്ദ്രശേഖരൻ നായർ, ഉറൂബ്, കാക്കനാടൻ, വി.കെ.എൻ, പി.ജെ. ആന്റണി... ഇങ്ങനെ നീളുന്നു ആ നിര.

അന്ന് കോട്ടയത്തെ എൻ.ബി.എസിൽ നിന്നു മാത്രമാണ് കൃത്യമായ റോയൽറ്റി കിട്ടിക്കൊണ്ടിരുന്നത്. സാമ്പത്തിക ഞെരുക്കം മൂലം 'യാത്ര' അവസാനിപ്പിച്ചു. പത്മരാജന്റെ ആദ്യ കഥ പ്രസിദ്ധീകരിച്ച വാരിക എന്ന ക്രെഡിറ്റോടെ..!

മുണ്ടശേരിയുടെ തണൽ മാത്രമായി വി.ടിക്ക് തുണ. പന്ത്രണ്ടു സിനിമകൾക്ക് സ്ക്രിപ്റ്റ് എഴുതി. ആർ.എസ്. പ്രഭു എന്ന നിർമ്മാതാവുമാത്രമാണ് മുഴുവൻ പ്രതിഫലവും നൽകിയത്. ബാക്കി സകലരും പറ്റിച്ചു..!

കമ്മ്യൂണിസ്റ്റുപാർട്ടിക്കാരനായ വി.ടി.യെ പാർട്ടിക്കാർ പോലും സഹായിക്കാനുണ്ടായില്ല..

പതിനേഴോളം നോവലുകളും ചെറുകഥാ സമാഹാരങ്ങളും നാടകങ്ങളുമടക്കം മുപ്പതോളം കൃതികൾ പ്രസിദ്ധീകരിച്ച എഴുത്തുകാരനെ അപ്പോഴും മലയാള സർഗ്ഗ സാഹിത്യലോകം കണ്ടില്ലെന്നു നടിച്ചു. യഥാർത്ഥ ജീവിതത്തിന്റെ നേർക്കാഴ്ചയായി അദ്ദേഹം സൃഷ്ടിച്ച പരുപരുത്ത ലോകം അപ്പോഴും ഇടിമുഴക്കമായി നിന്നു..

ദൈവത്തിന്റെ മരണം, രക്തമില്ലാത്ത മനുഷ്യൻ, ചാട്ടയും മാലയും, വണ്ടിപ്പറമ്പൻമാർ, ദേവഗീതം, തവവിരഹേ വനമാലീ, വീരഭദ്രൻ, സമാധി, ഇരട്ടമുഖങ്ങൾ, ഞാഞ്ഞൂൾ, ആ ദേവത, രൂപങ്ങൾ, സൈക്കിൾ, ഭ്രാന്താശുപത്രി തുടങ്ങിയ നോവലുകൾ. എല്ലാം വായനക്കാരെ പിടിച്ചിരുത്തി.

വി.ടി.നന്ദകുമാർ എന്ന എഴുത്തുകാരന്റെ ജീവിതം പോലെ തന്നെ എഴുത്തിനും അർദ്ധവിരാമമായിരുന്നു. മഹാഭാരതത്തിലെ കർണ്ണനെ പ്രമേയമാക്കി ഒരു ബൃഹദ് നോവൽ അദ്ദേഹം എഴുതിത്തുടങ്ങി. ആറു ഭാഗങ്ങളിലായി ആറായിരത്തോളം പേജുകളുള്ള ഒരു കർണകഥ – എന്റെ കർണൻ. അതിശക്തമായ ഭാഷയിൽ നവീനമായൊരു എഴുത്തിന്റെ മുഖം വെട്ടിത്തുറന്നുകൊണ്ടായിരുന്നു 'കുങ്കുമ'ത്തിൽ നോവൽ തുടങ്ങിയത്. അതിന്റെ ഒരു ഭാഗം പ്രസിദ്ധീകരിച്ചു കഴിഞ്ഞതോടെ തന്നെ വാരികയുടെ സർക്കുലേഷൻ കുതിച്ചുയർന്നു. പിന്നെ എന്തൊക്കയോ മറിമായങ്ങൾ നടന്നു. ഉന്നതരുടെ ചില ഇടപെടലുകളുണ്ടായി. നോവലിന്റെ പ്രസിദ്ധീകരണം നിലച്ചു. പ്രസിദ്ധീകരിച്ചതത്രയും ഒരു പുസ്തകമാക്കി. ബാക്കിയുള്ള ആറു വാല്യങ്ങളും എഴുതിതീർത്തിരുന്നു. ●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

**സ്വരൂപം**



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com

# പാബ്ലോ പിക്കാസോ മായാത്ത വിസ്മയം!




പാബ്ലോ പിക്കാസോ. ഏതു മാനദണ്ഡം വച്ചു നോക്കിയാലും ലോകത്തെ ഏറ്റവും മികച്ച പെയിന്റർമാരിലും ചിത്രകാരന്മാരിലും രേഖാ ചിത്രവിദഗ്ദ്ധരിലും വമ്പനും മുമ്പനുമാണ്. ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും ശ്രദ്ധേയനായ ചിത്രകലാ പ്രതിഭകളിൽ ഒരാളാണ് ഈ സ്പാനിഷ് പെയിന്റർ മൺമറഞ്ഞത് 48 വർഷം മുമ്പ് ഇതുപോലൊരു ഏപ്രിൽ മാസത്തിലായിരുന്നു.

ഇന്ന് ലോകത്ത് കാണുന്ന ഏറ്റവും വിലപിടിപ്പുള്ള ചിത്രങ്ങളിൽ പലതും പിക്കാസോയുടേതാണ്. ഗാർക്കൺ അല പൈപ്പ് എന്ന പിക്കാസോ ചിത്രം 2004 മെയ് നാലിന് 10.4 കോടി ഡോളറിനാണ് വിറ്റത്.

ക്യൂബിസം എന്ന ചിത്രരചനാ ശൈലിയുടെ ഉപജ്ഞാതാക്കളിലും പരിപോഷകരിലും ഒരാളായ പിക്കാസോയ്ക്ക് ചിത്രകലയിൽ അഭ്യാസമോ അനുശീലനമോ ഉണ്ടായിരുന്നില്ല. നൈസർഗ്ഗികമായ ആന്തരിക ചോദനകളാണ് അവസാന കാലം വരെയും പിക്കാസോയുടെ രചനയ്ക്ക് പ്രേരണയായത്. കുത്തഴിഞ്ഞ ലൈംഗിക ജീവിതമായിരുന്നു പിക്കാസോയുടെ പ്രധാന ദൗർബല്യം.

1973 ഏപ്രിൽ എട്ടിനാണ് പിക്കാസോയുടെ മരണം. 1881 ഒക്ടോബർ 25ന് സ്പെയിനിലെ മാലഗയിലായിരുന്നു ജനനം. യൂറോപ്യൻ രീതിയിൽ നിന്ന് വ്യത്യസ്തമായി അമ്മയുടെ പേരാണ് അദ്ദേഹം പേരിനോടൊപ്പം ഉപയോഗിച്ചിരുന്നത്.

സ്പാനിഷ് കോളജിലെ അദ്ധ്യാപകനും മ്യൂസിയം സൂക്ഷിപ്പുകാരനും നല്ലൊരു ചിത്രകാരനുമായിരുന്ന ജോസ് റൂയിസ് ബ്ളാസ്കോയുടെയും മറിയോ പിക്കാസോ ലോപ്പസിന്റെയും മകനാണ് പാബ്ളോ പിക്കാസോ. റൂയിസ് ബ്ളാസ്കോ എന്ന സ്വന്തം പേര് 1907 ലാണ് അദ്ദേഹം പിക്കാസോ എന്നാക്കി മാറ്റിയത്.

ഏത് മാധ്യമത്തിലും പിക്കാസോവിന് വരയ്ക്കാൻ കഴിയുമായിരുന്നു. എന്നാൽ പെയിന്റർ മാത്രമായിരുന്നില്ല, നല്ലൊരു ശിൽപി കൂടിയായിരുന്നു കക്ഷി. കളിമണ്ണിലും വെങ്കലത്തിലും അദ്ദേഹം ശിൽപങ്ങൾ മെനഞ്ഞിരുന്നു. രേഖാ ചിത്രങ്ങളും ഒട്ടേറെയുണ്ട്. എല്ലാത്തിനും പുറമേ അൽപം കവിതയുടെ അസ്കൃതയും ഉണ്ടായിരുന്നു പിക്കാസോവിന്. ജോർജസ് ബ്രാർക്യൂവും പിക്കാസോയുമാണ് ചിത്രകലയിൽ പ്രഭാവം വിടർത്തിയ ക്യൂബിസം ശൈലിയുടെ പ്രണേതാക്കൾ. പക്ഷെ, മാധ്യമങ്ങളുടെ മിശ്രണമായ ക്യൂബിസത്തോടൊപ്പം മികച്ച യഥാതഥ ചിത്രങ്ങളും പിക്കാസോ വരച്ചിരുന്നു.

നീണ്ടകാലത്തെ ചിത്രകലാ സപര്യയ്ക്കിടയിൽ പിക്കാസോ പല കാലഘട്ടങ്ങളിലായി പല രചനാ സങ്കേതങ്ങളും രീതികളും അവലംബിച്ചു. ഇതിൽ ഏറ്റവും ശ്രദ്ധേയമായത് സർക്കസുകാർ, കോമാളികൾ എന്നിവരുടെ ചലനാത്മകതയും പിച്ചക്കാരും വേശ്യകളും പ്രമേയങ്ങളായി ചിത്രം വരച്ച നീല കാലഘട്ടമാണ്.

യുദ്ധത്തിന്റെ ക്രൂരതയും ആസുരതയും നിശ്ശൂന്യതയും പ്രകടിപ്പിക്കുന്ന ഗ്വെർണിക്ക എന്ന ചിത്രമാണ് അദ്ദേഹത്തിന്റെ വിശ്വപ്രസിദ്ധമായ ചിത്രം. സ്പെയിനിലെ ഗ്വെർണിക്കയിൽ നടന്ന ജർമ്മൻ ബോംബാക്രമമാണ് ഇതിന്റെ പശ്ചാത്തലം.

വാർദ്ധക്യ കാലത്ത് പിക്കാസോ കോടീശ്വരനായി മാറിയിരുന്നു. അവസാന ഭാര്യയായ ജാക്വിലിൻ സ്വത്തുക്കളെല്ലാം കൈയടക്കി വച്ചെങ്കിലും അവർക്കത് അനുഭവിക്കാനുള്ള യോഗം ഉണ്ടായില്ല. ●



Model code: 248/2021

| | | |
|---|---|---|
| Name | : | Teena Bhatia |
| Height | : | 5.7 |
| Vitals | : | 34 - 28 - 39 |
| Interest | : | Modeling and acting adfilms, feature films, Music Albums etc. |
| Job Track | : | Many Print and TV Ads, Ramp Shows, Musical Shows etc. |

Model code: 249/2021

Name : Darshini

Height : 5.5

Vitals : 32-28-36

Interest : Acting, Modeling & Ramps

Job Track : Print and TV Ads



Model code: 250/2021

Name : Mahak Chaudhary

Height : 5.8

Vitals : 34-28-36

Interest : Modeling and acting adfilms



Model code: 252/2021

Name : Neha Kukreti

Height : 5. 6

Vitals : 33-28-36

Interest : Modeling and acting

Job Track : Print & TV Ads



Model code: 253/2021

| | | |
|---|---|---|
| Name | : | Payal Jaimin Patel |
| Height | : | 5.8 |
| Vitals | : | 32 - 28 - 39 |
| Interest | : | Acting, Print Shoots, Ramp Shows, Music Album etc. |
| Job Track | : | Model, Yoga Teacher |

Model code: 254/2021

| | | |
|---|---|---|
| Name | : | Saafi Kaur |
| Height | : | 5.7 |
| Vitals | : | 35 26 36 |
| Interest | : | Acting, Print Shoots, Ramp Shows |
| Job Track | : | Done a Malayalam movie, TV Ads, Fashion Shows, Music Albums |



Model code: 255/2021

| | | |
|---|---|---|
| Name | : | Sabby Suri |
| Height | : | 5.9 |
| Vitals | : | 34 - 27 - 35 |
| Interest | : | Acting & Modeling |
| Job Track | : | Fashion shows, Print & TV modeling, movies etc. |

## CONCEPT SHOOT

Concept:

# VISHU

Costume :
**Smruthy Simon**

Costume Assistant :
**Sherin Prinson**

Photography :
**Shyam Krishna, Sujith Skylab**

Stylist :
**Vilash Ishtam**

Retouch :
**Jithin Pulikkottil**

Makeup :
**AMMU THRISSUR BLUELADY**

Co-Ordination : **Mukesh M Boss**

Models : Winners in Hello fashion 2021

**Shanik. A** - Mr. Thrissur
**Bibesh Kuttan** -1st runner up
**Jojo Ouseph** - Fashion icon

**Farsana Rahman** - Miss Thrissur
**Akhila Avarachan** - 1st runner up
**Sandhra. V** - Fashion icon

Organised by :
**Smruthy College of Arts & IT, Thrissur**



SMRUTHY

Hello fashion 2021
Beauty pageant
Miss/Mr

Sunday
07
MARCH

KERALA SANGEETHA NATAKA AKADEMI
THRISSUR

24 TIME MEDIA
M BOSS
GAZEBO
MOVIEZON
Wedlife
JP
EFFECTIVE ADCOM
Bliss beauty solutions & makeup studio



# സാംസ്കാരിക തലസ്ഥാനത്ത് വർണ്ണവസ്ത്ര സൗന്ദര്യ മാമാങ്കം

Hello fashion 2021 എന്ന പേരിൽ ഒരുക്കിയ സൗന്ദര്യ മത്സരത്തിൽ മിസ്.തൃശൂർ/മിസ്റ്റർ.തൃശൂർ വീണ്ടും തൃശ്ശൂരിൽ ശ്രദ്ധേയമായി. തൃശ്ശൂരിലെ ഫാഷൻ പ്രേമികളുടെ തരംഗമായി മാറിയ hello fashion 2021 അണിയിച്ചൊരുക്കിയത് സ്മൃതി കോളേജ് ഓഫ് ആർട്സ് ആൻഡ് ഐ ടി യും എം. ബോസ് മോഡലിംഗ് കമ്പനിയും ചേർന്നാണ്.

വിവിധ ജില്ലകളിൽ നന്നായി 30 – ഓളം മോഡലുകൾ ഈ മത്സരത്തിൽ മാറ്റുരച്ചു. മൂന്ന് വ്യത്യസ്ത റൗണ്ടുകളിലായി ഒരുക്കിയ ഈ സൗന്ദര്യ മാമാങ്കത്തിന് തിരിതെളിയിച്ചത് പ്രശസ്ത ചലച്ചിത്ര താരം നീരജ പിള്ളയാണ്. പുതുമയാർന്ന ഈ ഷോയുടെ നൃത്തസംവിധാനം സക്കറിയാ, എൽദോ, വിശാഖ് എന്നിവർ ചേർന്നാണ് നിർവഹിച്ചത്.

മാർച്ച് 8, 2021 നു 1 മണി മുതൽ കേരള സംഗീത നാടക അക്കാഡമിയിൽ വെച്ച് നടന്ന hello fashion 2021 ന്റെ ഡയറക്ടറും കോസ്റ്റ്യൂം ഡിസൈനറുമായ സ്മൃതി സൈമൺ ഡിസൈൻ ചെയ്ത തൂവൽസ്പർശം എന്ന കോഴിത്തൂവൽ കൊണ്ടുള്ള വസ്ത്രം അണിഞ്ഞു ചലച്ചിത്ര താരം നീരജ പിള്ള റാംപിൽ ചുവടു വെച്ചു. ഇതോടൊപ്പം കേരളത്തിന്റെ രാജകീയ പ്രൗഢിയും തനിമയും വിളിച്ചോതുന്ന കേരളീയ പാരമ്പര്യ വസ്ത്ര







ങ്ങളുടെ, ചെന്നൈ ഫാഷൻ ഷോയിൽ കേരളം ട്രഡീഷണൽ കോസ്റ്റ്യൂമിന് ഒന്നാം സ്ഥാനം നേടിയ വസ്ത്രങ്ങളണിഞ്ഞു പതിനഞ്ചോളം മോഡലുകൾ നീരജ പിള്ളയ്ക്ക് ഒപ്പം ചുവടു വെച്ചു.

ഈ സൗന്ദര്യ ഉത്സവത്തിന് മോഡലുകളെ ഒരുക്കിയത് ഇന്റർനാഷണൽ മേക്കപ്പ് ആർട്ടിസ്റ്റ് ആയ സിന്ധുപ്രദീപും സംഘവുമാണ്. നൂറിൽപരം വസ്ത്രങ്ങളാൽ ഇവരെ അണിയിച്ചൊരുക്കുന്നത് കോസ്റ്റ്യൂം ഡിസൈനേഴ്സ് ആയ ഷെറിൻ പ്രിന്സനും മൃദുലും ആണ്.

ദൃശ്യവിസ്മയങ്ങളുടെ ഈ മനോഹര കാഴ്ചകൾ പകർത്തിയത് ജസ്റ്റിൻ ജെയിംസും സിബിൻ പാറക്കലും ആണ്. വിലാസ് ഇഷ്ടം, ജിതിൻ പുലിക്കോട്ടിൽ, രശ്മി പി. ബി., രേഷ്മ ശ്രീജു എന്നിവരുടെ നേതൃത്വത്തിലുള്ള ഈ ഷോയിൽ മിസ് പ്രസ്സി (മിസ് ചെന്നൈ), ബിജി മേനോൻ (സെലിബ്രറ്റി മേക്കപ്പ് ആർട്ടിസ്റ്റ്), ഫെബിൻ ഷെരിഫ് (ഇന്റർനാഷണൽ ഫാഷൻ ഡിസൈനർ), മുകേഷ് വി മുരളി (എം ബോസ് മോഡലിംഗ് കമ്പനി) എന്നിവർ വിധികർത്താക്കളായി.

## വിജയികൾ

| | |
|---|---|
| ഷാനിക് എ – മിസ്റ്റർ തൃശ്ശൂർ | ഫർസാന റഹ്മാൻ – മിസ്സ് തൃശ്ശൂർ |
| ബിബീഷ് കുട്ടൻ – 1st റണ്ണർ അപ്പ് | അഖില അവറാച്ചൻ – 1st റണ്ണർ അപ്പ് |
| ജോജോ ഔസേപ്പ് – ഫാഷൻ ഐക്കൺ | സാന്ദ്രാ വി – ഫാഷൻ ഐക്കൺ |




## CONCEPT SHOOT

Concept:

**HOLI**

Costume & Stylist :
**Jithesh PallurUthi**

Photography :
**Sajeesh Aluparambil & Binoy Marickal**

Models :
**Seethu, Aiswarya Anila, Reshma C. M.**





# ദുബായ് ഇന്ത്യൻ കോൺസുലേറ്റ്

900 മില്യൺ ദിർഹത്തിന്റെ കാപ്പിറ്റൽ ഇൻവെസ്റ്റ്മെന്റ് ഇന്ത്യയിൽ നടത്താനുള്ള കരാറാണ് ദുബായ് സർക്കാർ ഈ അവസരത്തിൽ പ്രധാനമായും ഒപ്പിട്ടത്. ഇതിന്റെ ഒരു പങ്ക് തങ്ങളുടെ സംസ്ഥാനത്തിനു കിട്ടുവാനായി ഒറീസാ മുഖ്യമന്ത്രിയും ആന്ധ്രാ മുഖ്യമന്ത്രിയും അടുത്തിടെ ദുബായ് സന്ദർശിച്ചിരുന്നു.

---

കോൺസുലേറ്റിന്റെ കൂറ്റൻ ഇരുമ്പുഗേറ്റ് അടഞ്ഞുകിടന്നിരുന്നു. സെക്യൂരിറ്റി ജീവനക്കാരൻ ഓരോരുത്തരുടേയും വിവരങ്ങൾ ശേഖരിച്ചശേഷം ഓരോരുത്തരെയായി അകത്തേക്ക് കടത്തിവിട്ടു. എല്ലാ എംബസ്സികളിലും ഇങ്ങനെയുള്ള ചിട്ടവട്ടങ്ങളാണുള്ളത്. പണ്ട് അമേരിക്കൻ എംബസിയുടെ മുന്നിൽ കൂറ്റൻ പാറ്റൻ ടാങ്കുകളാണ് നിരത്തിയിട്ടിരുന്നത്. എപ്പോഴാണ് ഈ കെട്ടിടങ്ങൾക്കുനേരെ ഒരു ചാവേർ ആക്രമണം ഉണ്ടാവുക എന്ന് പറയാൻ വയ്യ.

കൂറ്റൻ പിരിയൻകോണി കയറിവേണം കോൺഫറൻസ് ഹാളിലെത്താൻ. ദുബായിയിലെ വിദേശകാര്യ പ്രതിനിധി ഡെപ്യൂട്ടി കൗൺസിൽ ജനറൽ മുരളീധരൻ കെ., ഇന്ത്യൻ ദേശീയ പതാക പശ്ചാത്തലമാക്കിയുള്ള ഹാളിലേക്ക് ഞങ്ങളെ സ്വാഗതം ചെയ്തു. അദ്ദേഹം ആൽത്തറ സ്വദേശിയാണ്.

ഇന്ത്യൻ പ്രധാനമന്ത്രി നരേന്ദ്ര മോഡിയുടെ യു.എ.ഇ. സന്ദർശനവും അദ്ദേഹം ഒപ്പിട്ട കരാറുകളുമായിരുന്നു പ്രധാന ചർച്ചാവിഷയം. 900 മില്യൺ ദിർഹത്തിന്റെ കാപ്പിറ്റൽ ഇൻവെസ്റ്റ്മെന്റ് ഇന്ത്യയിൽ നടത്താനുള്ള കരാറാണ് ദുബായ് സർക്കാർ ഈ അവസരത്തിൽ പ്രധാനമായും ഒപ്പിട്ടത്. ഇതിന്റെ ഒരു പങ്ക് തങ്ങളുടെ സംസ്ഥാനത്തിനു കിട്ടുവാനായി ഒറീസാ മുഖ്യമന്ത്രിയും ആന്ധ്രാ മുഖ്യമന്ത്രിയും അടുത്തിടെ ദുബായ് സന്ദർശിച്ചിരുന്നു. നമ്മുടെ മുഖ്യമന്ത്രി ഇനിയും വന്നില്ല എന്ന് അദ്ദേഹം പരിഭവിക്കുകയും ചെയ്തു. ഞങ്ങൾ തിരിച്ചുവന്ന് ഒരു മാസം കഴിഞ്ഞപ്പോൾ മുഖ്യമന്ത്രി പിണറായി വിജയൻ ദുബായ് സന്ദർശിച്ചിരുന്നു.

നാട്ടിലെ ജലഗതാഗതത്തിന്റെ ഇന്നത്തെ അവസ്ഥ ആ പൊന്നാനിക്കാരനെ വല്ലാതെ ദു:ഖത്തിൽ ആഴ്ത്തിയിരുന്നു. നമുക്ക് ഇതിന്റെ ഉന്നമനത്തിനായി എന്തെ



ങ്കിലും ചെയ്യണമെന്ന് അദ്ദേഹം പറഞ്ഞു. ഇത്രയധികം മറ്റ് സംസ്ഥാന തൊഴിലാളികൾ ഉണ്ടായിട്ടും അവർക്കായി ഒരു താമസസ്ഥലവും ഒരുക്കാത്ത നമുക്ക് ഇവിടത്തെ ലേബർ കേസുകളെക്കുറിച്ച് പരിഭവിക്കാൻ അവകാശമുണ്ടോ എന്നും അദ്ദേഹം ചോദിച്ചു.

വിലകുറഞ്ഞ വീടുകളുടെ നിർമ്മാണത്തിൽ നാം ശ്രദ്ധ ചെലുത്തേണ്ട സമയം കഴിഞ്ഞിരിക്കുന്നു എന്ന് പ്രതിനിധികളായി വന്ന ബിൽഡേഴ്സിനോട് അദ്ദേഹം പറഞ്ഞു.

വലിയ പ്രോജക്ടുകൾക്ക് സമർപ്പിച്ചാൽ അവയുടെ അംഗീകാരത്തിനായി, തന്നെകൊണ്ട് കഴിയുന്നതെല്ലാം ചെയ്യാമെന്ന് അദ്ദേഹം വാക്കുതന്നു.

ഇന്ത്യൻ പതാക പശ്ചാത്തലമാക്കി ഒരു ഗ്രൂപ്പ് ഫോട്ടോ എടുക്കാനും അദ്ദേഹം സൻമനസ്സു കാണിച്ചു. എംബസിയുടെ ചുമരിൽ ധാരാളം ഓയിൽ പെയിന്റിങ്ങുകൾ ഭംഗിയായി കൊളുത്തിയിട്ടിട്ടുണ്ട്. ഇതിൽ കേരളത്തിലെ ഒറ്റ ചിത്രകാരൻമാരുടേയും ചിത്രങ്ങൾ ഉണ്ടായിരുന്നില്ല. പ്രസിദ്ധ ചിത്രകാരനായ കെ.സി.എസ്. പണിക്കരുടെ ഒരു ചിത്രമെങ്കിലും ആ ചുമരിൽ പ്രതീക്ഷിച്ചെങ്കിലും ഒന്നും കാണാൻ കഴിഞ്ഞില്ല. വിദേശ മന്ത്രാലയത്തിൽ ഇത്രയധികം മലയാളികൾ ഉണ്ടായിട്ടും മലയാളിയുടെ ചിത്രങ്ങളൊന്നും ഇല്ലെന്നതിൽ അല്പം സങ്കടം തോന്നി.

ഇന്ന് വൈകിട്ട് ദുബായ് മറീനയിൽനിന്ന് ഒരു ബോട്ട് യാത്ര. രാത്രി 7 മണിയോടെ ഞങ്ങൾ അവിടെയെത്തി. ദുബായ് മറീനയിൽ നൂറുകണക്കിന് യാത്രാ ബോട്ടുകൾ നിരന്നുകിടക്കുന്നു. കടൽത്തീരത്തുനിന്നും മണ്ണ് നീക്കിയാണ് ഈ കനാൽ നിർമ്മിച്ചിട്ടുള്ളത്. ഇതിന്റെ കര കോൺക്രീറ്റ്ചെയ്ത് ബോട്ടിലേക്ക് പ്രവേശിക്കുന്നതിനുള്ള പടികളും നിർമ്മിച്ചിട്ടുണ്ട്. ബോട്ട് ജട്ടിക്കും കനാലിനും ചുറ്റുമുള്ള കൂറ്റൻ കെട്ടിടങ്ങളും അവയിൽനിന്ന് പ്രതിഫലിക്കുന്ന വെളിച്ചവും താഴെ ഓളപ്പരപ്പിൽ ഇളകിക്കൊണ്ടിരിക്കുന്ന ബോട്ടുകളും പാശ്ചാത്യ രാജ്യങ്ങളിലെ പ്രതീതിയാണ് സൃഷ്ടിക്കുന്നത്.

ദുബായിലെ, വിനോദസഞ്ചാരികളുടെ ആകർഷണമാണ് ഈ ബോട്ടുയാത്രകൾ. പ്രാചീനമായ പത്തേമാരികൾ വിനോദസഞ്ചാരികളെ ആകർഷിക്കാനായി മുഖം മിനുക്കി സുന്ദരികളായി ഒരു വശത്ത് ഒരുങ്ങിനിൽക്കുന്നുണ്ട്.

മറുവശത്ത് പാശ്ചാത്യരീതിയിലുള്ള ആഡംബര ബോട്ടുകളും ഒരുങ്ങി കിടക്കുന്നുണ്ട്.

ഞങ്ങളുടെ യാത്ര ഇത്തരം ഒരു ആഡംബര ബോട്ടിലാണ്. ഒരു ആധുനിക പട്ടണത്തിന്റെ എല്ലാ രാത്രി സൗന്ദര്യവും ആസ്വദിച്ചുകൊണ്ട് ഓളപ്പരപ്പിലൂടെ ഒരു ബോട്ട് യാത്ര. കൂറ്റൻ കെട്ടിടങ്ങളുടെ പ്രതിരൂപങ്ങൾ വെള്ളത്തിൽ ഇളകിനിൽക്കുന്നു. രാത്രി, ആഘോഷമാക്കിയുള്ള ടൂറിസ്റ്റുകളുടെ യാത്രാബോട്ടുകൾ പാട്ടും ആരവവുമായി ഇടയ്ക്കിടെ കടന്നുപോകുന്നുണ്ടായിരുന്നു. വലിയ സാമ്പത്തികശേഷിയുള്ളവർക്കേ ഇതൊക്കെ താങ്ങാനാകൂ. ആയിരം ദിർഹമാണ് (ഏകദേശം 14,000 രൂപ) ഒരാൾക്ക് യാത്ര ചെയ്യുന്നതിന് വസൂലാക്കുന്ന ചാർജ്ജ്. ഞങ്ങൾ മൂന്ന് മണിക്കൂർ ഈ ഓളപ്പരപ്പിൽ കറങ്ങി.

തീരത്തോട് ചേർന്ന് ദുബായിയിലെ പ്രസിദ്ധമായ 'ബുർജ് അൽ അറബ്' അതിന്റെ തലയെടുപ്പോടെ നിൽക്കുന്നു. ജെട്ടിയിൽ മടങ്ങിയെത്തുമ്പോൾ സമയം പത്തുമണി കഴിഞ്ഞു. ആഡംബരത്തിന്റെ നടുവിലൂടെയുള്ള ഈ ബോട്ട് യാത്ര എന്നെ വർഷങ്ങൾക്കു മുൻപ് മുസഫായിലെ ലഗൂണുകളിലൂടെയുള്ള ബോട്ട് യാത്രയുടെ ഓർമ്മകളിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി.

ദുബായിലെ സന്ദർശനം പൂർത്തിയാവുകയാണ്. നാളെ മുതൽ അബുദാബിയിലാണ് പരിപാടി. എന്റെ ഗൾഫ് ജീവിതത്തിലെ 15 വർഷങ്ങളിൽ 14 വർഷവും ഇവിടെയാണല്ലോ ചിലവഴിച്ചത്. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com




# വികസനം പല വിധം – ഇവിടെ ഒരു പ്രഹസനം

മറ്റു നാടുകളുമായി താരതമ്യപഠനം നടത്തുമ്പോൾ, ഈ നാട് നൂറ് വർഷം പിന്നിലാണെന്ന വിവരം മറന്നു പോയോ? എന്തായിരിക്കും എല്ലാവരും പറയുന്ന ഈ വികസനം ? ഒന്ന് ചിന്തിക്കേണ്ടതാണ്.

ഇവിടെ ചെവികളാണ് ഇനി വികസിക്കുന്നത്. പിന്നെ ഹൃദയവും വിങ്ങി വികസിക്കും. ഒപ്പം നാടിനെക്കുറിച്ചുള്ള വേദനയിലും, പുതുതലമുറയുടെ ഭാവിയെക്കുറിച്ച് ചിന്തിച്ചും മനസ്സ് വിഷമിക്കും.

ഇനിയുള്ള ദിവസം ശബ്ദ മലിനീകരണം തന്നെയായിരിക്കും അത് തീർച്ച. അപ്പോൾ എല്ലാവർക്കും പല തരത്തിലുള്ള വികസനങ്ങളായിരിക്കും അനുഭവപ്പെടുക. പ്രായമുള്ളവർക്ക് ചെവി കേൾക്കില്ലെങ്കിലും ചെവി പൊട്ടി ഒലിക്കും. ഇതൊക്കെയായിരിക്കും ഇവർ നടത്തുന്ന വികസന വിളംബരങ്ങളുടെ നേട്ടങ്ങൾ. എന്തൊക്കെ വാഗ്ദാനങ്ങളാണ് നാടെങ്ങും നാടിൻ നായകൻ നടത്തുന്നത്. ഞാനടക്കമുള്ള മലയാളി മണ്ടന്മാരാണല്ലോ ഇതെല്ലാം കേൾക്കുന്നതും. വിദ്യാഭ്യാസം കൊണ്ട് എന്ത് ഗുണമാണ് കേരളത്തിന് ഉണ്ടായത്. ചിന്തിക്കേണ്ടിയിരിക്കുന്നു.

കേരളത്തിൽ നിന്ന് എന്തെങ്കിലും പഠിച്ചെങ്കിൽ അത് പഠിപ്പില്ലാത്ത നാട്ടുകാർക്ക് ഗുണം ചെയ്തു. പ്രത്യേകിച്ച് 70 – 80 കാലഘട്ടങ്ങളിൽ താഴെ തട്ടിൽ കിടന്ന നാടുകൾക്കാണ് നമ്മുടെ പഠിപ്പ് കൊണ്ട് ഏറെ ഗുണം ലഭിച്ചത്. നാം അതുവഴി കുടിലുകളിൽ നിന്ന് കൊട്ടാരങ്ങളിലേക്കു വളർന്നു. ഇതൊക്കെ കണ്ട് അറിഞ്ഞ് അനുഭവിച്ച ജനത്തിനോടാണ് ഇവിടെ വികസനം, വികസനം, എന്ന് ഉരുവിട്ടോണ്ടിരിക്കുന്നതും. ഇനിയും എന്തെങ്കിലും നേട്ടം വിദേശ രാഷ്ട്രങ്ങൾക്കേ ഉണ്ടാകൂ.

എന്തൊക്കെ മണ്ടത്തരങ്ങളാണ് നാടിൻ നായകരെന്ന് അവകാശപ്പെടുന്നവർ വിളമ്പുന്നത്. 'ഉറപ്പാണ് കേരളം. പരശുരാമൻ മഴുവെറിഞ്ഞ് ഉറപ്പുണ്ടെന്നറിഞ്ഞ കേരളം ഇനി ഇവരെന്തിനാ ഉറപ്പിക്കണെ ! മനസ്സിലായില്ല. ചിലർ ഒപ്പമുണ്ടെന്നും പറയുന്നു. നാട് നന്നാക്കുമെന്ന് പറയുന്നു, കുറെ പേർ. നാട് ചെറുപ്പമാക്കാൻ പോകുണ്ടെന്ന് മറ്റു ചിലർ. ഉറപ്പാണ് വികസനമെന്ന് ഒരു കൂട്ടർ.

എത്ര മണ്ടത്തരങ്ങൾ കേട്ടിട്ടും, വിദ്യാസമ്പന്നർ ഇവർക്കൊക്കെ വേദിയൊരുക്കി ഇവരെ രാജകീയ കസേരയിൽ പ്രതിഷ്ഠിച്ച് ആരാധിക്കുന്നത് എന്തിനാണെന്ന് മനസ്സിലാകുന്നില്ല. അനുഭവിച്ചിട്ടും പാവങ്ങൾ, നമ്മുടെ സഹോദരങ്ങൾ, ഇവർക്ക് മുന്നിൽ അരച്ചാൺ വയറിനായി, അരയിൽ തോർത്തുംകെട്ടി ഇപ്പോഴും

തൊഴുത് നിൽക്കുന്ന കാഴ്ച ഇവിടെ വിദ്യാസമ്പന്നർ കാണുന്നില്ലെ! നമ്മെയെല്ലാം മണ്ടന്മാരാക്കി കൊണ്ടി രിക്കുന്ന വിവരം തിരിച്ചറിയുന്നില്ലെ, കൂട്ടരെ!

നാടിൻ നായകർ ഒപ്പമുണ്ടെത്രേ! ഒപ്പമുണ്ടായാൽ മാത്രം പോരാ, കൈയിൽ മുറുകെ പിടിക്കണം. അല്ലെങ്കിൽ ഒഴുക്കിൽപ്പെട്ട് ജഡമങ്ങ് കടലിലെത്തും. എന്തായാലും എന്നും ഒപ്പമുണ്ടാകട്ടെ, നല്ലതാണ്. പൊട്ടി പൊളിഞ്ഞ റോഡിലൂടെ നടക്കുമ്പോഴും ഒപ്പമുണ്ടാകണം. ഒരു കൈ സഹായവും വേണം. കരുതലും.

നാട്ടിലുള്ളവരെയൊക്കെ ചെറുപ്പമാക്കാനുള്ള പരി പാടിയിൽ മുഴുകിയിരിക്കുകയാണ് മറ്റു ചിലർ. എല്ലാ യിടത്തും ഉറപ്പാണ് വികസനം എന്നും കണ്ടു. അത് എന്താ ണാവോ? മനസ്സിലായില്ല. മറ്റു നാടുകളുമായി താരത മ്യപഠനം നടത്തുമ്പോൾ, ഈ നാട് നൂറ് വർഷം പിന്നിലാണെന്ന വിവരം മറന്നു പോയോ? പാവപ്പെട്ടവന്റെ അരിക്കാശ് തട്ടി ഉലകം ചുറ്റും വാലിബന്മാർക്ക് ഇതൊന്നും അറിയില്ലെന്ന് നാം ധരിക്കണോ? ഈ ലോകം ചുറ്റിക്കറങ്ങാൻ ആരാണ് ഇവർക്കൊക്കെ അവസരം നൽ കുന്നത്.

എല്ലാം ശരിയാക്കുമെന്നും നാട് നന്നാക്കുമെന്നും പു തിയ കേരളം മോടി പിടിപ്പിക്കുമെന്നും എല്ലാം എഴുതി കൊടുക്കുന്നതും, തലയുള്ള വിദ്യാസമ്പന്നരാണല്ലൊ. എന്നിട്ട് ഇവർക്ക് പിന്നിൽ അണിനിരന്ന് വിദ്യാ അഭ്യാസവുമായി പൊട്ടൻ കളിക്കുകയാണ് ഇവിടത്തെ പ്രഗൽഭരും പ്രശസ്തരുമായ കഴിവുള്ള ഉദ്യോഗസ്ഥ മേധാവികൾ. എന്ത് വിരോധാഭാസമാണിതെല്ലാം.

എന്തായിരിക്കും എല്ലാവരും പറയുന്ന ഈ വിക സനം ? ഒന്ന് ചിന്തിക്കേണ്ടതാണ്. കേട്ടോ ! ഇവർ എന്തൊ ക്കെ കാട്ടി കൂട്ടുന്നുണ്ടെന്ന് നാമും പഠിക്കേണ്ടതാണ്.

മൊത്തം 44 നദികളുണ്ടത്രെ ഈ കൊച്ചു കേരള ത്തിൽ. കൊച്ചിക്കാർക്കും ഇന്ത്യയിലെ പ്രധാന വിനോദ സഞ്ചാര മേഖലയായ ഫോർട്ട് കൊച്ചിക്കും വൈപ്പിനും കുടിവെള്ളമില്ലെന്നും പറഞ്ഞ്, ജനം വർഷങ്ങളായി, വെള്ളം കിട്ടാതെ വാവിട്ട് കരഞ്ഞ്, തൊണ്ട വലിയു ന്നതാണൊ ഈ വികസനം. ഈ പുഴകളിലോട്ടാണ് ന ഗരങ്ങളിലെ മാലിന്യങ്ങൾ എല്ലാം തന്നെ ഒഴുക്കുന്നതും, നാട് നന്നാക്കലും വൃത്തിയും ഇതൊക്കെയാണൊ? ഈ മലിനവെള്ളമാണ് വികസിപ്പിക്കാൻ നടക്കുന്നവർക്കും, നാട് നന്നാക്കാൻ നിൽക്കുന്നവർക്കും കുടിക്കാൻ കിട്ടു ന്നതും. പിന്തുണയുമായി എത്തുന്നവരും കുടിക്കുന്നത് ഇത് തന്നെയാണ്.

യുവത്വം വരട്ടെ എന്ന് ചില നേതാക്കാന്മാർ പറയുന്നു. ഈ മലിനജലം കുടിക്കുന്ന യുവാക്കൾക്ക് എങ്ങിനെ യുവത്വം നിലനിർത്താനാകും?

ഇതു വരെ അനുഭവിക്കാനാവാത്ത വികസനത്തെ പ്പറ്റി പറഞ്ഞ് ഫലിപ്പിക്കാൻ നോക്കുന്നത് നമുക്ക് എങ്ങിനെ വിശ്വസിക്കാനാവും. നമ്മെ മണ്ടന്മാരാ ക്കുകയല്ലെ ഇവർ. മണൽ മാത്രമുണ്ടായിരുന്ന നാടുകൾ അന്തർദേശീയ നിലവാരത്തിൽ 30 വർഷത്തിനുള്ളിൽ പൂർണ്ണമായി വികസിപ്പിച്ചപ്പോൾ, 40 വർഷം കൊണ്ട് പണിത പാലവും, റോഡും ഉൽഘാടനത്തിനായി ആൾ ദൈവങ്ങളെ കാത്ത് ചുരുങ്ങുകയാണ് ഉണ്ടായത്. വികസിക്കുകയല്ല.

സമ്പന്നർക്ക് ആവശ്യമില്ലാത്ത, അവർ ഉപയോ ഗിക്കാത്ത, പാവപ്പെട്ടവന് ഉപയോഗിക്കാനറിയാത്ത 'ഇ. ടോയ്‌ലറ്റുകൾ' നഗരങ്ങളിൽ സ്ഥാപിച്ച് വികസിപ്പിച്ച് പൊട്ടിപ്പൊളിഞ്ഞ് കിടക്കുന്ന അവസ്ഥ പരിതാപ കരമല്ലെ. പാവങ്ങളുടെ തൊഴിലുറപ്പിന്റെ ഭാഗമായി പണിത് കൂട്ടിയ പെട്ടിക്കടകളുടെ കാര്യവും ശോചനീയാവസ്ഥയിലാണ്. അവ മാറാല കെട്ടി കിടക്കുന്ന കാഴ്ച്ച കാണാമെങ്ങും. തണലോരം പദ്ധതിയിൽ നിന്ന് ഉടലെടുത്തവയെല്ലാം നഗരത്തിലാണ് കാട് പിടിച്ച് പേടിപ്പെടുത്തുന്നവിധം കിടക്കുന്നതും.

വിദേശങ്ങളിൽ ജോലി ചെയ്തവർ സത്യത്തിൽ ഇതൊക്കെ കാണുമ്പോൾ, കുറ്റപ്പെടുത്തുകയല്ല ചെയ്യുന്നതെന്നറി യുക. നാടിന്റെ ശോചനീയാവസ്ഥ കണ്ട്, സങ്കടം കൊണ്ട്, മനസ്സറിയാതെ ഇങ്ങനെയൊക്കെപറഞ്ഞ് പോകുന്നതാണ്.

ആരെയാണ് നാം പഴി പറയേണ്ടത്. ഉൽഘാടനം കഴിഞ്ഞ് പോയവർ കാറിൽ നിന്ന് ഒന്ന് ഇറങ്ങി 5 കിലോമീറ്റർ നഗര ത്തിലൂടെ നടന്ന് നീങ്ങിയാൽ അവർക്ക് അറിയാനാകും നടത്തി കൂട്ടിയ വികസനത്തിന്റെ മഹാത്മ്യം. ഇരുന്നൂറ്റി അമ്പത് പാലം പണിത്, അതിൽ ഒരെണ്ണം 'വികസിച്ച്' എല്ലാം പുറം തള്ളി വന്ന പ്പോൾ, പിന്നെ അത് വെച്ചായി പാർട്ടിക്കളിയും രാഷ്ട്രീയവികസന ങ്ങളും. ഇത്രയും പെട്ടെന്ന് പണി തീർക്കാൻ കഴിയുന്ന പാലത്തിൽ കയറി കൂടി ഇരുന്നായിരുന്നു രാഷ്ട്രീയ വികസനത്തിനുള്ള പോർവിളികൾ. അതങ്ങ് ചെയ്ത് തീർത്താൽ മതിയായിരുന്നില്ലെ? എല്ലാം പ്രഹസനങ്ങൾ, അല്ലാതെന്ത് ?

വിദേശങ്ങളിൽ ജോലി ചെയ്തവർ സത്യത്തിൽ ഇതൊക്കെ കാണുമ്പോൾ, കുറ്റപ്പെടുത്തുകയല്ല ചെയ്യുന്നതെന്നറി യുക. നാടിന്റെ ശോചനീയാവസ്ഥ കണ്ട്, സങ്കടം കൊണ്ട്, മന സ്സറിയാതെ ഇങ്ങനെയൊക്കെപറഞ്ഞ് പോകുന്നതാണ്, മനസ്സി ലാക്കുക. അഞ്ച് വർഷങ്ങൾക്ക് മുൻപ് പണിത പാലത്തിലേക്കു കയറാനുള്ള റോഡ് പണിയാതിരിക്കാൻ ഇപ്പോഴും പ്രവർത്തിക്കുന്ന വരാണ് ഉറപ്പായ വികസനത്തിന്റെ കാര്യം പറയുന്നതും.

അതിന് പിന്നാലെയാണ് മറ്റൊരു കൂട്ടരിൽ ചിലർ നാട് നന്നാക്കുമെന്ന് പറയുന്നതും. നമ്മൾ ഇവരിൽ ആരെയാണ് ഇനി വിശ്വസിക്കേണ്ടത്. ഒരു പാർട്ടി റോഡ് പണിതാൽ, എല്ലാ പാർ ട്ടികളും നാട് നീളെ അവകാശവാദമുന്നയിച്ച്, ഫ്ലെക്സ് ബോർഡ് വെക്കുന്നതെന്തിനാണെന്നാണ് മനസ്സിലാകാത്തത്.

വിദേശികൾക്കിടയിൽ, വിനോദ സഞ്ചാര മേഖലയിൽ പേരു കേട്ട ഫോർട്ട് കൊച്ചിയുടെ അവസ്ഥ മാത്രമെടുത്താൽ മതി, ഈ നാടിന്റെ ദയനീയാവസ്ഥ മനസ്സിലാക്കാൻ. പരമ്പരാഗത തനിമയോടെ ഒരു പിടി സൗധങ്ങൾ തലയുയർത്തി നിൽക്കുമ്പോൾ, വിദേശികളെ ഹഠാദാകർഷിക്കുന്ന കലാ മാമാങ്കങ്ങളും നടക്കുമ്പോൾ, ഒരു പാട് പുരാവസ്തുക്കളുള്ള ലോക പ്രശസ്ത നാടെന്ന് വിശേഷിപ്പി ക്കുന്ന കൊച്ചി വൃത്തിയോടെ സംരക്ഷിച്ച്, പരിപാലിക്കാനാ വാത്തവരാണ് വികസനത്തിന്റെ കാര്യം പറയുന്നതും വീണ്ടും വീണ്ടും വാഗ്ദാനങ്ങൾ നൽകുന്നതും.

സ്നേഹ പ്രകടനങ്ങളും വാഗ്ദാനങ്ങളും പത്രമാധ്യമങ്ങളിൽ നിറഞ്ഞ് കവിഞ്ഞ് കൊണ്ടിരിക്കുയാണ് ഇപ്പോൾ. ഇത് വായിക്കു ന്നവർക്ക് ചിന്തിക്കാൻ ഏറെയുള്ള കാര്യങ്ങളാണ് നമ്മുടെ നാട്ടിൽ നടന്നവയത്രയും. കുറെയൊക്കെ വായനക്കാർക്കും വിട്ട് കൊടുത്ത് ഇനി ഈ എഴുത്തും വികസിപ്പിക്കാതിരിക്കുന്നത് തന്നെയാണ് ഉത്തമം, അല്ലേ. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്




# പുനലൂർ വർഗ്ഗീസ്

## നല്ല ചിത്രങ്ങളിലൂടെയും പരസ്യങ്ങളിലൂടെയും ആസ്വാദകരുടെ മനസ്സിൽ സ്ഥാനം പിടിച്ച കലാകാരൻ

ഗാന്ധിജിയുടെയും നെഹ്രുവിന്റെയും ഇന്ദിരാഗാന്ധിയുടെയും ചിത്രങ്ങൾ കൂടാതെ കാർട്ടൂണിസ്റ്റ് ശങ്കറിന്റെയും പ്രശസ്ത സംവിധായകരുടെയും, ഗാനരചയിതാക്കളുടെയും സംഗീത സംവിധായകരുടെയും ഗായകരുടെയും എല്ലാം ചിത്രങ്ങൾ അദ്ദേഹം വളരെ മനോഹരമായി വരച്ചിട്ടുണ്ട്.

കേരള സർക്കാരിന്റെ ഡിപ്പാർട്ടുമെന്റ് ഓഫ് പബ്ലിക് റിലേഷൻസിൽ ജോലി ചെയ്തിരുന്ന വർഗ്ഗീസ് പുനലൂരിനെ അറിയാത്തവർ കുറവായിരിക്കും. മിക്കവാറും എല്ലാ പ്രശസ്ത വ്യക്തികളുടെയും പോർട്രയിറ്റുകൾ വാട്ടർ കളറും അക്രിലിക്ക് കളറും ഓയിൽ പെയിന്റിംഗും എല്ലാമായി അദ്ദേഹം ചെയ്തിട്ടുണ്ട്. വരച്ചിട്ടുള്ള രേഖാചിത്രങ്ങളും ധാരാളം. താൻ വരച്ച ചിത്രങ്ങളിലൂടെയാണ് അദ്ദേഹം ആസ്വാദകരുടെ മനസ്സിൽ എത്തുന്നത്. ഗാന്ധിജിയുടെയും നെഹ്രുവിന്റെയും ഇന്ദിരാഗാന്ധി തുടങ്ങിയവരുടെ ചിത്രങ്ങൾ കൂടാതെ കാർട്ടൂണിസ്റ്റ് ശങ്കറിന്റെയും പ്രശസ്ത സംവിധായകരുടെയും, ഗാനരചയിതാക്കളുടെയും സംഗീത സംവിധായകരുടെയും ഗായകന്റെയും ഗായികയുടെയും എല്ലാം ചിത്രങ്ങൾ അദ്ദേഹം വളരെ മനോഹരമായി വരച്ചിട്ടുണ്ട്. ഞാൻ ഒരു ദിവസം എം.ജി.രാധാകൃഷ്ണന്റെ വീട്ടിൽ ചെന്നപ്പോൾ അവിടെ എം.ജി.രാധാകൃഷ്ണന്റെ പടം അതിമനോഹരമായി വർഗ്ഗീസ് വരച്ച് വെച്ചിട്ടുണ്ടായിരുന്നു. എം.ജി.രാധാകൃഷ്ണന്റെ പടത്തിൽ ഞാൻ നോക്കി നിൽക്കുമ്പോൾ അദ്ദേഹം എന്നെയും വിളിച്ചുകൊണ്ട് മുകളിലത്തെ നിലയിലേയ്ക്ക് പോയി. അവിടെ അദ്ദേഹത്തിന്റെ പൂജാമുറിയിൽ സ്വാതിതിരുനാളിന്റെ വർഗ്ഗീസ് വരച്ച ചിത്രം വെച്ചിട്ടുണ്ടായിരുന്നു. സ്വാതി

തിരുനാളിന്റെ ചിത്രം അതിമനോഹരമായി വർഗ്ഗീസ് വരച്ചിരിക്കുന്നു. ചിത്രം കാണുന്നവരുടെ ഉള്ളിൽ സ്വതിതിരുനാളിന്റ സംഗീതം ഒഴുകിയെത്തുമായിരുന്നു. വർഗ്ഗീസ് പുനലൂർ വരയ്ക്കാത്ത കലാകാരന്മാർ ഇല്ല എന്നു തന്നെ പറയാം. അദ്ദേഹം വരച്ച ചിത്രം കണ്ടിട്ട് അത് ആരുടെ ചിത്രമാണ് എന്ന് ആർക്കും ചോദിക്കേണ്ടി വരില്ല. പരിചയമുള്ള ആളിന്റെ ചിത്രമാണെങ്കിൽ ആളിനെ നേരിട്ടു കാണുന്ന പ്രതീതി ആ ചിത്രത്തിൽ നിന്ന് ഉണ്ടാകും.

അടൂർഗോപാലകൃഷ്ണന്റെയും പി.പത്മരാജന്റെയും കാവാലം നാരായണപ്പണിക്കരുടെയും ശ്രീകുമാരൻ തമ്പിയുടെയും ദക്ഷിണാ മൂർത്തിയുടെയും വയലാറിന്റെയും ദേവരാജന്റെയും എം.കെ. അർജ്ജുനന്റെയും രവീന്ദ്രന്റെയും പ്രശസ്ത സംവിധായകനും ഫോട്ടോഗ്രാഫറുമായ എ.വിൻസെന്റ്, പ്രശസ്ത ചിത്രകാരൻ നമ്പൂതിരി, ഒ.എൻ.വി. കുറുപ്പ്, കാർട്ടൂണിസ്റ്റ് യേശുദാസൻ, അകാലത്തിൽ അന്തരിച്ച വയലിനിസ്റ്റ് ബാലഭാസ്ക്കർ തുടങ്ങിയവരുടെയെല്ലാം ചിത്രങ്ങൾ അദ്ദേഹം വരച്ചിട്ടുണ്ട്. ഇത്രയേറെ പ്രശസ്തരായവരുടെ ചിത്രങ്ങൾ അദ്ദേഹത്തെപ്പോലെ വേറെ ആരും വരച്ചുകാണുകയില്ല. അതുപോലെ തന്നെ അദ്ദേഹം വരയ്ക്കുന്ന പ്രകൃതിയുടെ ചിത്രങ്ങളും ആരുടെയും മനസ്സിൽ നിന്നും മാറുകയില്ല. കാടും പടലും പാടവും അങ്ങനെ ഓരോ ചിത്രങ്ങളും അദ്ദേഹം നമ്മുടെ മനസ്സിൽ വരച്ചിട്ടിരിക്കുകയാണ്. അദ്ദേഹത്തിൽ നിന്നു തന്നെ നമുക്ക് കൂടുതൽ വിവരങ്ങൾ അറിയാം.

''ഞാൻ എന്റെ കുട്ടിക്കാലം മുതൽ വരച്ചു തുടങ്ങി. അന്ന് ആറോ ഏഴോ വയസു പ്രായം കാണും. കയ്യാലയിലും ഭിത്തികളിലുമെല്ലാം ചോക്കുകൊണ്ടും കരികൊണ്ടുമൊക്കെ അറിയാവുന്ന രീതിയിലൊക്കെ ഞാൻ വരയ്ക്കുമായിരുന്നു. ഓരോരുത്തരുടെയും മുഖവും ഭാവവും കണ്ടിട്ട് എനിയ്ക്ക് അറിയാവുന്ന രീതിയിൽ വരയ്കുകയായിരുന്നു. ചിത്രം കാണുന്നവർക്കെല്ലാം അത് ഇഷ്ടപ്പെടുന്നുണ്ട്. എല്ലാ ചുവരുകളിലും കയ്യാലകളിലും എന്റെ ചിത്രം ഉണ്ടായിരുന്നു. ഞങ്ങളുടെ വീടിന് അടുത്തുള്ള കടയിലെ ചേട്ടന് എന്റെ ചിത്രങ്ങൾ വളരെ ഇഷ്ടമായിരുന്നു. അദ്ദേഹം പുനലൂർ പേപ്പർ മില്ലിൽ നിന്ന് വാങ്ങി വച്ചിരിക്കുന്ന പേപ്പറുകൾ തന്നിട്ട് എന്നെക്കൊണ്ട് ചിത്രങ്ങൾ വരപ്പിയ്ക്കും. ഒരോ ചിത്രം വരയ്ക്കുമ്പോഴും കടയിലെ മിഠായിപ്പാത്രത്തിൽ നിന്ന് കപ്പലണ്ടി മിഠായി തരും. ഞാൻ ആ കടയുടെ മുൻപിൽ കൂടി കടന്നുപോകുമ്പോഴെല്ലാം പേപ്പറും പെൻസിലും തരികയും എന്നെക്കൊണ്ട് ചിത്രങ്ങൾ വരപ്പിക്കുകയും ചെയ്യും. ഓരോ ചിത്രം വരയ്ക്കുമ്പോഴും കപ്പലണ്ടി മിഠായി കിട്ടും. അങ്ങനെ ആ ചേട്ടന് കുറെ ചിത്രങ്ങളും എനിയ്ക്ക് കുറെ കപ്പലണ്ടി മിഠായികളും കിട്ടി. അവിടെ ഇരിക്കുന്ന ആളുകളോ വഴിയേ നടന്നുപോകുന്നവരോ ഒക്കെ എന്റെ ചിത്രങ്ങൾക്ക് മോഡലുകളാകും. ഞാൻ വരച്ചുകൊടുക്കുന്ന പടം അവരെപ്പോലെ അല്ലെങ്കിലും അദ്ദേഹത്തിന് ഇഷ്ടപ്പെടും, എനിക്ക് കപ്പലണ്ടി മിഠായിയും കിട്ടും.

ഞാൻ സ്ക്കൂളിൽ പോയി കഴിഞ്ഞ് അഞ്ചാം ക്ലാസ്സ് ആകുന്നതു വരെ വലിയ വരപ്പൊന്നുമില്ലായിരുന്നു. ഫസ്റ്റില് പത്തനാപുരത്താണ് ചേർന്നത്. അവിടെ ചെല്ലുമ്പോൾ അവിടെ ഒരു ഡ്രോയിംഗ് ടീച്ചർ ഉണ്ടായിരുന്നു. ഫിലിപ്പ് സാർ. അദ്ദേഹം വരയ്ക്കുന്ന പടങ്ങൾ എല്ലാം കുട്ടികളെ കൊണ്ട് ബോർഡിൽ വരപ്പിക്കുമായിരുന്നു. ബോർഡിന്റെ പകുതി ഭാഗത്ത് അദ്ദേഹം വരയ്ക്കും ബാക്കി പകുതി സ്ഥലത്ത്













കുട്ടികളെക്കൊണ്ട് വരപ്പിയ്ക്കും. അദ്ദേഹം വരയ്ക്കുന്ന ചിത്രങ്ങളെല്ലാം ഞാൻ വരയ്ക്കുന്നത് അദ്ദേഹത്തിന് ഇഷ്ടപ്പെടുമായിരുന്നു. ഒരു ബോർഡിൽ ഒരുപാട് ചിത്രങ്ങൾ എന്നെക്കൊണ്ട് അദ്ദേഹം വരപ്പിച്ചു. അദ്ദേഹം തന്നെ എന്റെ കൂട്ടുകാരോട് പറയുമായിരുന്നു.

'വർഗ്ഗീസ് നല്ല വൃത്തിയായി വരയ്ക്കുന്നുണ്ട്. കണ്ടോ? ഇങ്ങനെ വൃത്തിയായി വേണം പടം വരയ്ക്കേണ്ടത്.'

വാർഷികത്തിന് സ്കൂളടിസ്ഥാനത്തിൽ കോമ്പറ്റീഷൻ ഉണ്ട്. സ്കൂളിൽ നിന്ന് എന്റെ പേരും ചേർക്കും. മൂന്നാലു കൊല്ലം പത്തനംതിട്ട സ്കൂളിനു തന്നെ ഫസ്റ്റ് പ്രൈസ് കിട്ടിയിട്ടുണ്ട്. അന്ന് ഡ്രോയിംഗ് മത്സരമായിരുന്നു. പെയിന്റിംഗ് മത്സരമായിരുന്നില്ല. ഒൻപതാം ക്ലാസുകഴിഞ്ഞ് പത്തില് പുനലൂരാണ് പഠിച്ചത്. വീട്ടിൽ നിന്ന് നല്ല പെൻസിൽ വാങ്ങി തരുമായിരുന്നു. കണക്കിന്റെ ആവശ്യത്തിനും പടം വരയ്ക്കുന്നതിനും ആ പെൻസിലാണ് ഉപയോഗിക്കുന്നത്. സിലസിന്റെയും റെയ്ച്ചലിന്റെയും മൂത്ത പുത്രനാണ് വർഗ്ഗീസ്. 'അപ്പച്ചനും അമ്മച്ചിയും പുനലൂർ തന്നെയായിരുന്നു. അപ്പച്ചൻ കമ്പൗണ്ടർ ആയിരുന്നു. അപ്പച്ചന്റെ മെഡിക്കൽ സ്റ്റോറും പുനലൂർ ആയിരുന്നു. ഞാൻ നന്നായി വരയ്ക്കുമെന്ന് അപ്പച്ചൻ സുഹൃത്തുക്കളോട് പറയുമായിരുന്നു. ചിത്രത്തെക്കുറിച്ച് എന്നോട് ഒന്നും അപ്പച്ചൻ പറഞ്ഞിട്ടില്ല. ഞാൻ വരയ്ക്കുന്നത് അപ്പച്ചൻ എതിർത്തിട്ടില്ല. പത്തിൽ പഠിക്കുമ്പോൾ സ്കൂൾ യുവജനോൽസവത്തിന് ഫസ്റ്റ്, ജില്ലാ കലോൽസവത്തിന് ഫസ്റ്റ്. സ്റ്റേറ്റ് കലോൽസവത്തിന് സെക്കന്റ്. ഞാൻ പത്താം ക്ലാസ് കഴിഞ്ഞ് പ്രീഡിഗ്രിയ്ക്ക് പത്തനാപുരത്ത് പഠിക്കുമ്പോൾ മാഗസിനിലേയ്ക്ക് കാർട്ടൂൺ പോലുള്ള ചിത്രങ്ങൾ വരച്ചുകൊടുക്കുമായിരുന്നു. ഇലസ്ട്രേഷനുവേണ്ടി അത്തരം കുറേ പടങ്ങൾ വരച്ചു.

അന്നൊക്കെ പടങ്ങൾ വരയ്ക്കുന്നത് മനോരമ ആഴ്ചപ്പതിപ്പിൽ വരുന്ന ബ്ലാക്ക് & വൈറ്റ് ചിത്രങ്ങൾ നോക്കി അതേപോലെ വരയ്ക്കുമായിരുന്നു. അതൊരു വലിയ കേമമായിട്ട് എനിയ്ക്കു തോന്നിയില്ല. ഓരോ ആഴ്ചയിലും മനോരമ ആഴ്ചപ്പതിപ്പ് വീട്ടിൽ വരും. ഞാൻ ആ ആഴ്ചപ്പതിപ്പ് എടുത്ത് അതിന്റെ കവർ പേജിൽ കാണുന്ന ചിത്രം വേറൊരു പേപ്പറിൽ വരയ്ക്കും. എന്നിട്ട് സൂക്ഷിച്ചുവയ്ക്കും. സത്യന്റെയും പ്രേംനസീറിന്റെയും ശാരദയുടെയും ഷീലയുടെയും തിക്കുറിശ്ശിയുടെയും എല്ലാം പടങ്ങൾ മനോരമയുടെ കവർ പേജ് നോക്കി ഞാൻ വരച്ചിട്ടുണ്ട്. ഇതെല്ലാം പെൻസിൽ ഡ്രോയിംഗ് ചെയ്ത് സൂക്ഷിച്ച് വെച്ചിട്ടുണ്ടായിരുന്നു. പ്രീ കഴിഞ്ഞ് ഒരു ദിവസം ഏതോ ആവശ്യത്തിന് തിരുവനന്തപുരത്ത് പോയി. തിരുവനന്തപുരത്ത് എത്തിയപ്പോൾ അവിടെ സ്കൂൾ ഓഫ് ആർട്സിൽ പുതിയ അഡ്മിഷനുള്ള അപേക്ഷ ക്ഷണിക്കുന്നുണ്ടായിരുന്നു. അവിടെ പേര് കൊടുക്കാനായി പോയപ്പോഴാണ് എനിക്കൊരു ഭാഗ്യമുണ്ടായത്. എന്നെ സ്ക്കൂളിൽ പഠിപ്പിച്ച മാഷിന്റെ ഭാര്യയായിരുന്നു ടെക്നിക്കൽ എഡ്യൂക്കേഷന്റെ സ്കൂൾ ഓഫ് ആർട്സിലെ ഹെഡ് ക്ലാർക്ക്. ഞാൻ സ്കൂൾ ഓഫ് ആർട്സിൽ എത്തുന്നതിനു മുൻപ് വഴിയിൽ വെച്ച് തങ്കമ്മ സാറിനെ കണ്ടു. സാർ എന്നെയും കൊണ്ട് സ്കൂൾ ഓഫ് ആർട്സിൽ പോയി. സാർ തന്നെ ഫോം എടുത്ത് ഫിൽ ചെയ്ത് എന്റെ കയ്യിൽ തന്നിട്ട് അതിൽ ഒപ്പിട്ട് കൊടുക്കുവാൻ പറഞ്ഞു. ഞാൻ ഒപ്പിട്ടു കൊടുത്തു. ഒപ്പിട്ട ഫോം വാങ്ങിയിട്ട് തങ്കമ്മ

സാർ പറഞ്ഞു 'ഇന്റർവ്യുവിന് കാർഡു വരുമ്പോൾ നീ സർട്ടിഫിക്കറ്റുമായി വന്നാൽ മതി.' ഞാൻ തിരുവനന്തപുരത്തു നിന്നും എന്റെ നാട്ടിൽ എത്തി. അന്നെനിക്ക് പ്രായം കൃത്യമായി 20 ൽ നിൽക്കുകയാണ്. സ്കൂൾ ഓഫ് ആർട്സിൽ അഡ്മിഷന് ഒൻപതാം ക്ലാസ് പാസായാൽ മതി.

പത്തും കഴിഞ്ഞ് പ്രീയും കഴിഞ്ഞാണ് ഞാൻ സ്കൂൾ ഓഫ് ആർട്സിൽ ആപ്ലിക്കേഷൻ കൊടുക്കുന്നത്. ഞാൻ കോളേജിൽ വരെപ്പോയിട്ടാണ് അപേക്ഷിച്ചത്. അന്ന് അഡ്മിഷൻ കിട്ടിയ മറ്റു കുട്ടികൾ എല്ലാം എന്നേക്കാട്ടിൽ ഇളയ കുട്ടികളാണ്. പഠിച്ചിറങ്ങി ഡ്രോയിംഗ് സാർ ആകാനാണ് അവരെല്ലാം എത്തിയിരിക്കുന്നത്!

ഞാൻ സ്കൂൾ ഓഫ് ആർട്സിൽ ചേർന്നു. ക്ലാസ്സൊക്കെ തുടങ്ങി. സി.കെ.രാ സാർ, ഗോവിന്ദൻ ആശാരി സാർ ഇവർക്കാണ് അന്ന് പെയിന്റിംഗ് സെക്ഷന്റെ ചുമതല. അന്ന് ഒരു വർമ്മയായിരുന്നു പ്രിൻസിപ്പാൾ. ഞങ്ങൾ മൂന്നാം കൊല്ലമായപ്പോഴാണ് സർട്ടിഫിക്കറ്റ് കോഴ്സ് മാറിയിട്ട് ഡിപ്ലോമ ആകുന്നത്. ഞങ്ങൾ ഡിപ്ലോമ നേടി. അന്ന് അവിടെ പൊറിഞ്ചു കുട്ടി സാർ ആയിരുന്നു പ്രിൻസിപ്പാൾ. ഞാൻ ഇവിടെ നിന്നും ഡിപ്ലോമ നേടി ബോംബെയ്ക്ക് പോയി.1971 ലാണ് മാവേലിക്കര രവിവർമ്മയിൽ പഠിച്ച നൂറനാടുകാരൻ ആനന്ദിന്റെ അഡ്വർടൈസിംഗ് ഫേമിൽ ഞാൻ ജോയിൻ ചെയ്തു. എന്റെ വർക്കു കണ്ടപ്പോൾ നീ ഇത്തിരി കൂടി മനസ്സിലാക്കണമെന്നു പറഞ്ഞു. എന്നെ ജെ.ജെ. സ്കൂൾ ഓഫ് ആർട്സിൽ വിട്ടു. കാഷ്യൽ സ്റ്റുഡന്റ് ആയിട്ട് പഠിച്ചു. അപ്ലൈഡ് ആർട്ട് എന്താണ് എന്ന് മനസ്സിലാക്കാനാണ് ജെ.ജെ യിൽ എന്നെക്കൊണ്ടാക്കിയത്. വൈകിട്ട് 6 മണിക്ക് ജെ .ജെ യിൽ ചെല്ലുക 8 മണി ആകുമ്പോൾ ക്ലാസ് തീരും. അവിടെ ചെന്നു കഴിഞ്ഞാൽ പരസ്യത്തിന്റെ ഓരോ രീതികളുണ്ട് അതൊക്കെ അവർ ചെയ്യിക്കുമായിരുന്നു. അക്ഷരങ്ങൾ എങ്ങനെ എഴുതാം, അക്ഷരം എങ്ങനെ ഫിനിഷ് ചെയ്യാം, ചെറിയ അക്ഷരം നല്ല വൃത്തിയായി എഴുതണം. പോയന്റ് ബ്രഷ് കൊണ്ട് കൈകൊണ്ട് എഴുതി ഡിസൈൻ ഉണ്ടാക്കണം. സിഗരറ്റിന്റെ പരസ്യമുണ്ടെങ്കിൽ നമ്മൾ സങ്കൽപ്പിച്ച സിഗരറ്റ് കമ്പനിയുടെ പേര് ഉണ്ടാക്കി, സിഗരറ്റ് കവറിലിരിക്കുന്നത് ഉണ്ടാക്കി സിഗരറ്റിന്റെ പരസ്യം ചെയ്യുന്ന എല്ലാ രീതികളും മനസ്സിലാക്കി. പരസ്യത്തിന്റെ മൊത്തം സ്വഭാവം പഠിച്ചിട്ട് പരസ്യം ചെയ്യുന്ന രീതി മനസ്സിലാക്കി.1974 ആയപ്പോൾ ഞാൻ തിരിച്ചെത്തി. പബ്ലിക് റിലേഷൻസ് വകുപ്പിൽ ആർട്ടിസ്റ്റ് റിട്ടയർ ചെയ്ത അവസരമായിരുന്നു അത്.













കാഷലായാട്ട് ഇടയ്ക്കൊക്കെ അവർ എന്നേക്കൊണ്ട് ഡിസൈൻ ചെയ്യിച്ചിരുന്നു. ഞാൻ ബോംബെയിലേയ്ക്ക് തിരിച്ചു പോകാതെ ഇവിടെ തങ്ങി.

തിരുവനന്തപുരത്ത് എൽ.എം.എസ്സിലെ മാഗസിന്റെ കവർ ഞാൻ ചെയ്തുതുടങ്ങി. അതിന്റെ വർക്ക് മാസാമാസം ഉള്ളതുകൊണ്ട് എനിയ്ക്കവിടെ ഗസ്റ്റ് ഹൗസില് ഫ്രീയായിട്ട് മുറിയും കിട്ടി. അവിടെ ഇരുന്ന് മറ്റുവർക്കുകളും ഞാൻ ചെയ്തു. 1975 ൽ പബ്ലിക് റിലേഷൻസിൽ വേക്കൻസി വന്നു. പി.എസ്.സി ടെസ്റ്റ് എഴുതുന്നു. 1976 ആയപ്പോൾ എമർജൻസിയായി. എമർജൻസി പിരീഡിൽ ഒരുപാട് പുസ്തകങ്ങൾ പബ്ലിക് റിലേഷൻസ് അടിക്കാൻ തുടങ്ങി. അതിന് ആർട്ടിസ്റ്റിനെ ആവശ്യമായിരുന്നു. പെട്ടെന്ന് ഇന്റർവ്യൂ നടത്തി. ഫസ്റ്റ് റാങ്കിൽ വന്നു.1976 ൽ തന്നെ ജോയിൻ ചെയ്യുന്നു. പിന്നീടങ്ങോട്ട് പി.ആർ.ഡി.യിലായിരുന്നു. പി.ആർ.ഡി.യുടെ പരസ്യങ്ങളെല്ലാം ഇന്നു കാണുന്ന രീതിയിൽ ആക്കിയത് ഞാനാണ്. 1990 വരെ കവർ ചിത്രത്തിനുള്ളതും പരസ്യത്തിനുള്ളതും എല്ലാം കൈ കൊണ്ട് എഴുതുകയായിരുന്നു. കമ്പ്യൂട്ടറൊക്കെ 96 ന് ശേഷമാണ് വരുന്നത്. 96 ന് മുൻപ് കൈ കൊണ്ട് എഴുതിയും വരച്ചും ബ്ലോക്ക് ചെയ്തിട്ടായിരുന്നു അച്ചടിക്കുന്നത്. അന്ന് പന്ത്രണ്ട് പത്രങ്ങൾക്കു കൊടുക്കാനും ഞാൻ ഡിസൈൻ ചെയ്തിട്ടാണ് കൊടുത്തിരുന്നത്. ഞാൻ ജോയിൻ ചെയ്തതിനു ശേഷമാണ് ഡിസൈൻ ചെയ്തു പത്രങ്ങൾക്കു കൊടുക്കുന്നത്. 96 ആയപ്പോൾ ഞാൻ കമ്പ്യൂട്ടർ ഒക്കെ പഠിച്ചു. പിന്നെ ജനപഥത്തിന്റെയും കേരള കോളിംഗിന്റെയും എല്ലാം ലേ ഔട്ട് കമ്പ്യൂട്ടറിൽ തന്നെയായി. പി.ആർ.ഡിയിലിരുന്ന് ചെയ്ത കാര്യങ്ങൾ ഒരു പാട് ഉണ്ട്. ഫിലിം അവാർഡും മറ്റും പി.ആർ.ഡി.കൊടുത്തു കൊണ്ടിരുന്നപ്പോൾ ഞാനാണ് സ്റ്റേജ് ഡിസൈൻ ചെയ്തു കൊടുത്തു കൊണ്ടിരുന്നത്. ഡിസൈൻ ചെയ്തു കൊടുത്തു കഴിഞ്ഞ് പരിപാടി നടക്കുന്ന സ്ഥലത്തു ചെന്ന് ആളുകളെ കണ്ടു പിടിച്ച് എന്റെ ഡിസൈൻ പോലെ സ്റ്റേജ് കെട്ടിക്കണമായിരുന്നു. ട്രേഡ് ഫെയറിന്റെ പരിപാടിക്കും പി.ആർ.ഡി.യ്ക്കു വേണ്ടി ഒരുപാടു പ്രാവശ്യം പോയിട്ടുണ്ട് ഓരോന്നിന്റെയും













വർഗ്ഗീസും ഭാര്യ അന്നമ്മയും

ലേ – ഔട്ടും ഡിസൈനും ചെയ്തിട്ടുണ്ട്.

പി.ആർ.ഡി.യ്ക്കു വേണ്ടി അദ്ദേഹം ചെയ്തിരിക്കുന്ന പരസ്യങ്ങളും ലേ– ഔട്ടും ധാരാളമാണ്. 2002–ൽ അദ്ദേഹം പെൻഷൻ പറ്റി. ധാരാളം പരസ്യങ്ങളും ഗ്രീറ്റിംഗ് കാർഡുകളും മാസികകളുടെ കവറുകളുമെല്ലാം ചെയ്തിട്ടുണ്ട്. ലോക മലയാള സമ്മേളനത്തിൽ വള്ളത്തോളിന്റെ ഒരു പോർട്ട്റൈറ്റ് വരച്ചുകൊടുത്തു അതിന് അവാർഡ് കിട്ടി.

2002 ൽ പെൻഷൻ ആയി കഴിഞ്ഞപ്പോൾ ചിത്രങ്ങൾ കൂടുതൽ വരയ്ക്കാനും വരച്ച ചിത്രങ്ങൾ പ്രദർശിപ്പിക്കാനും തുടങ്ങി. പ്രശസ്തരായ പ്രതിഭകളുടെയും എല്ലാ ചിത്രകാരന്മാരുടെയും ചിത്രങ്ങൾ അദ്ദേഹം വരച്ചു കഴിഞ്ഞു. സിനിമയുടെ പരസ്യകല ഒരുപാട്ചെയ്തിട്ടുണ്ട്. 'ഞാൻ ഏകനാണ്, 'രതിലയം', 'ശുദ്ധികലശം' 'രാജ്പുത്' തുടങ്ങിയ ചിത്രങ്ങൾക്ക് ചെയ്തിട്ടുണ്ട്. ഒരിക്കൽ റിലീസായ ചിത്രങ്ങൾ വീണ്ടും പ്രദർശിപ്പിക്കുമ്പോൾ അവയുടെ പരസ്യം വീണ്ടും ചെയ്തുകൊടുത്തിട്ടുണ്ട്. കണ്ണൂർ ഡീലക്സ്, CIDനസീർ, ഉദ്യോഗസ്ഥ, അരക്കള്ളൻ മുക്കാൽ കള്ളൻ, തകിലു കൊട്ടാംപുറം ഇവയുടെ എല്ലാം പോസ്റ്റർ സിസൈൻ ചെയ്തിട്ടുണ്ട്. കന്യാകുമാരി ഒരു കടങ്കഥ തുടങ്ങിയ നാടകങ്ങളുടെ നോട്ടീസും ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെയും അദ്ദേഹത്തിന്റെ ചിത്രങ്ങളെപ്പറ്റിയും പറയാനാണെങ്കിൽ ഒരുപാട്. മക്കൾ ബോംബെയിലായതിനാൽ അദ്ദേഹം ബോംബെയും കേരളവുമായി ജീവിക്കുന്നു. ഭാര്യ പോസ്റ്റൽ അക്കൗണ്ട്സിൽ ജോലിയിലായിരുന്ന അന്നമ്മ ജോൺ, മകൻ അമിത് വർഗ്ഗീസ്, മരുമകൾ ഇന്ദു മേരി ജോൺ, മകൾ ആഷാ വർഗ്ഗീസ്, മരുമകൻ സുബിൻ ചെറിയാൻ, കൊച്ചു മക്കൾ: റബേക്ക, ജോഹാൻ. ●



**എൽ.രാജശേഖരൻ മുതുകുളം**




# Editorials of the month

ദീപിക മാർച്ച് 08, 2021

## തുല്യത ഉറപ്പാക്കാൻ മനോഭാവം മാറണം

നേതൃത്വത്തിൽ സ്ത്രീകൾ കോവിഡാനന്തര ലോകത്തിൽ തുല്യമായ ഭാവി കൈവരിക്കാൻ എന്നതാണ് ഈ വർഷത്തെ വനിതാദിന ചർച്ചാവിഷയം. 1967ൽ ഐക്യരാഷ്ട്രസഭ അംഗീകരിച്ചതോടെ അന്താരാഷ്ട്ര വനിതാദിനാചരണം സാർവത്രികമായി ആചരിക്കാൻ തുടങ്ങി. സ്ത്രീകളുടെ അവകാശങ്ങളും തുല്യതയും അംഗീകരിക്കുകയും അതു നേടിയെടുക്കുന്നതിനുള്ള പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തുകയുമാണ് അന്താരാഷ്ട്ര വനിതാ ദിനാചരണത്തിന്റെ മുഖ്യ ലക്ഷ്യം. വികസിത രാജ്യങ്ങളിലും ഉയർന്ന സാക്ഷരതയും വിദ്യാഭ്യാസവുമുള്ള സമൂഹങ്ങളിലും സ്ത്രീകളുടെ തുല്യത എല്ലാതലങ്ങളിലും അംഗീകരിച്ചിട്ടുണ്ട്. സ്ത്രീകൾ വീടുകളുടെ അകത്തളങ്ങളിലും അടുക്കളയിലും അടച്ചിടപ്പെട്ടിരുന്ന കാലം കഴിഞ്ഞു. അവർ നാട്ടിലും വിദേശത്തും ഉദ്യോഗം കരസ്ഥമാക്കിയും സംരംഭങ്ങൾ നടത്തി വിജയിച്ചും സാമ്പത്തിക സ്വാതന്ത്ര്യം നേടി കുടുംബത്തിന്റെ പ്രധാന താങ്ങായി മാറുന്ന പരിവർത്തനത്തിനു സമൂഹം സാക്ഷ്യം വഹിച്ചുവരികയാണ്. വിദ്യാഭ്യാസം കുറവുള്ള സ്ഥലങ്ങളിലും കുടുംബങ്ങളിലുമാണ് ഇന്നു സ്ത്രീകൾക്കു കുടുതൽ അവഗണനയും പീഡനങ്ങളും നേരിടേണ്ടി വരുന്നത്. സാർവത്രിക വിദ്യാഭ്യാസം കൊണ്ടും അടിസ്ഥാന സൗകര്യ വികസനം കൊണ്ടും മാത്രമേ ഇതിനു മാറ്റം വരൂ.

---

കേരള കൗമുദി മാർച്ച് 09, 2021

## ജലസംരക്ഷണം മാത്രമാണു വഴി

പതിവിലും നേരത്തെ തന്നെ സംസ്ഥാനത്ത് വേനലിന്റെ കാഠിന്യം അനുഭവപ്പെട്ടു തുടങ്ങി. വേനൽക്കാലത്ത് അനുഭവപ്പെടാറുള്ള ജലക്ഷാമമാണ് സംസ്ഥാനം നേരിടാൻ പോകുന്ന വലിയ പ്രശ്നം. ഇപ്പോൾത്തന്നെ അതിന്റെ സൂചനകൾ പല സ്ഥലങ്ങളിലും കണ്ടു തുടങ്ങിയിട്ടുണ്ട്. ഔദ്യോഗിക സംവിധാനങ്ങളെല്ലാം ഇനിയുള്ള കുറച്ചു ദിവസങ്ങൾ തിരഞ്ഞെടുപ്പുമായി ബന്ധപ്പെട്ട ചുമതലകളിൽ വ്യാപരിക്കുമെന്നതിനാൽ ജലക്ഷാമ പ്രശ്നത്തിന് വേണ്ട പരിഗണന ലഭിച്ചെന്നു വരില്ല. തിരഞ്ഞെടുപ്പ് ഒരു ഭാഗത്ത് മുറപോലെ നടക്കും. ജനങ്ങളുടെ കുടിവെള്ള പ്രശ്നത്തിനും മുന്തിയ പരിഗണന ലഭിക്കേണ്ടതുണ്ട്. പെരുമാറ്റച്ചട്ടമൊന്നും പ്രതിബന്ധമാകേണ്ടതില്ല. ജലക്ഷാമത്തെക്കുറിച്ച് പരാതി ഉയർന്നാൽ പരിഹാരം കാണാൻ ബന്ധപ്പെട്ട വകുപ്പുകൾ ഓടിയെത്തുക തന്നെ വേണം. ഇക്കാര്യം ഉറപ്പു വരുത്താൻ സർക്കാരും ജാഗ്രത കാണിക്കണം. ജലസംരക്ഷണ വിഷയത്തിൽ ജനങ്ങൾ അലസരും ഉത്തരവാദിത്തമില്ലാത്തവരുമായതാണ് ജലസ്രോതസ്സുകളുടെ നാശത്തിനു പ്രധാന കാരണം. നശിപ്പിക്കാനല്ലാതെ അവ സംരക്ഷിക്കാൻ ചെറുവിരലനക്കാൻ ആരും ഒരുക്കമല്ല. വൻതോതിലുള്ള കൈയേറ്റങ്ങളും പല തരത്തിലുള്ള നശീകരണ പ്രവൃത്തികളും വൻജലാശയങ്ങൾക്ക് ഏൽപ്പിക്കുന്ന ആഘാതം ചെറുതല്ല. മാലിന്യ നിക്ഷേപമാണ് നദികൾക്കും കുളങ്ങൾക്കും ജലസ്രോതസുകൾക്കുമെല്ലാം വിനയാകുന്നത്. ജലാശയങ്ങളും പുഴകളും കിണറുകളും പൊതു കുളങ്ങളും മറ്റും പരമാവധി സംരക്ഷിച്ചു സൂക്ഷിക്കേണ്ടതിന്റെ പ്രാധാന്യം ഓർമ്മിപ്പിച്ചുകൊണ്ടാണ് ഓരോ വേനലും എത്തുന്നത്. ജലസംരക്ഷണത്തെക്കുറിച്ച് ഓർക്കാൻ വീണ്ടും കഠിന വേനൽ എത്തണം. ഈ പ്രവണത മാറ്റിയെടുക്കണം. മുടങ്ങാതെ ലഭിക്കുന്ന കുടിനീരും കൃഷിക്കാവശ്യമായ ജലവുമാണ് നിലനിൽപ്പിനാധാരമെന്ന് തിരിച്ചറിയാനുള്ള വിവേകം എന്നുണ്ടാകുന്നോ അന്നേ സംസ്ഥാനത്തിനു രക്ഷയുള്ളൂ.

---

മാധ്യമം മാർച്ച് 10, 2021

## ശിക്ഷയാവരുത് പരീക്ഷകൾ

സംസ്ഥാനത്തെ എസ്.എൽ.എൽ.സി, പ്ലസ് ടു പരീക്ഷകൾ മാർച്ചിൽ നടത്താനുള്ള എല്ലാ ഒരുക്കങ്ങളും പൂർത്തിയാകുകയും വിദ്യാർത്ഥികൾ അതിന് സജ്ജരാകുകയും ചെയ്തിരിക്കെ പരീക്ഷകൾ തെരഞ്ഞടുപ്പിന് ശേഷം നടത്താമെന്നുമുള്ള അറിയിപ്പ് വിദ്യാർത്ഥികളെയും രക്ഷിതാക്കളെയും അദ്ധ്യാപകരെയും ആശങ്കയിലാഴ്ത്തിയിരിക്കുകയാണ്. ഇലക്ഷൻ ഡ്യൂട്ടിയുള്ള അദ്ധ്യാപകരുടെ പരിശീലനവും പോളിങ് ബൂത്തുകളായി മാറുന്ന സ്കൂളുകളിലെ അസൗകര്യങ്ങളുമാണ് പരീക്ഷ നീട്ടിവെക്കലിന് കാരണങ്ങളായി ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നത്. അദ്ധ്യാപകരിൽ ഗണ്യമായ വിഭാഗം ഇടതുമുന്നണിയുടെ സജീവ പ്രവർത്തകരായതിനാൽ അവർക്ക് തെരഞ്ഞെടുപ്പ് പ്രവർത്തനങ്ങളിൽ ഏർപ്പെടാനുള്ള സൗകര്യത്തിനാണ് അവസാനഘട്ടത്തിലെ കരണം മറിച്ചിലെന്നും ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. അപ്രതീക്ഷിതമായി വന്നുപെട്ട കോവിഡ് നമ്മുടെ എല്ലാ കണക്കുകൂട്ടലുകളെയും തെറ്റിച്ച് താണ്ഡവം തുടരുക തന്നെയാണ്. ഒരു വിദ്യാഭ്യാസ വർഷം അപ്പാടെ തകിടം മറിഞ്ഞു. കുട്ടികൾക്ക് വിദ്യാലയങ്ങളിൽ ഹാജരാവാനോ വ്യവസ്ഥാപിതമായി പഠിക്കാനോ കഴിയാതെ പോയി. പുതിയ സാങ്കേതിക സംവിധാനത്തിലൂടെ പ്രശ്നപരിഹാരത്തിന് പരമാവധി ശ്രമിച്ചു എന്നത് അഭിനന്ദനാർഹമാണ്. നിശ്ചിത സമയത്ത് പരീക്ഷകൾ നടത്തുകയും തെരഞ്ഞെടുപ്പ് സംബന്ധമായ പ്രയാസങ്ങൾ മറ്റു രീതിയിൽ പരിഹരിക്കാൻ സർക്കാരിനും ഇലക്ഷൻ കമ്മീഷനും കഴിയേണ്ടതാണ്. എന്തിനെയും രാഷ്ട്രീയ താൽപര്യങ്ങളുടെ കണ്ണോടെ നോക്കിക്കാണുന്ന നമ്മുടെ ദൗർബല്യം ഭാവിതലമുറയുടെ നന്മയോർത്തെങ്കിലും മാറ്റിവെക്കുകയാണ് നേരായ വഴി.

മാതൃഭൂമി മാർച്ച് 15, 2021

## മാറ്റം തുടങ്ങാം വീടുകളിൽനിന്ന്

പതിനഞ്ചു കൊല്ലം കൊണ്ട് പ്ലാസ്റ്റിക് മുക്തമായി മാറിയ കഥ ലോകത്തോടു പങ്കു വയ്ക്കുന്നുണ്ട് റുവാൻഡയെന്ന ചെറു ആഫ്രിക്കൻ രാജ്യം. 1994ൽ എട്ടുലക്ഷത്തോളം പേരുടെ ജീവനെടുത്ത കൂട്ടക്കൊലയ്ക്കുശേഷം തകർന്നടിഞ്ഞ രാജ്യം. ചുറ്റിലും കൂട്ടക്കൊലയുടെ അവശേഷിപ്പുകളായ ചവറുകൂനകൾ. അതിലേറെയും പ്ലാസ്റ്റിക്. സാമ്പത്തികമായും വൈകാരികമായുമുള്ള രാജ്യത്തിന്റെ തിരച്ചുവരവിന് പരിസ്ഥിതിയിലൂന്നിയുള്ള വികസനം വേണമെന്ന അവിടത്തെ സർക്കാരിന്റെ തിരിച്ചറിവാണ് പ്ലാസ്റ്റിക് നിരോധിതയിടമായി റുവാൻഡയെ മാറ്റിയത്. 2008ൽ രാജ്യത്ത് പ്ലാസ്റ്റിക് ബാഗുകളുടെ ഇറക്കുമതിയും കയറ്റുമതിയും പൂർണ്ണമായും നിരോധിച്ചു. ലംഘിക്കുന്നവർക്ക് വലിയ പിഴയും ഏർപ്പെടുത്തി. റുവാൻഡയെക്കാൾ നൂറിരട്ടി വലുപ്പവും നൂറുകോടിയിലേറെ ജനസംഖ്യയുമുള്ള ഇന്ത്യയ്ക്ക് അത്രത്തോളം എളുപ്പമാകില്ല പ്ലാസ്റ്റ് നിരോധനമെങ്കിലും അതിലേക്കുള്ള ഓരോ ചുവടുവയ്പ്പും പ്രസക്തമാണ്. ഒറ്റത്തവണ മാത്രം ഉപയോഗിക്കാവുന്ന ഗുണനിലവാരം കുറഞ്ഞ പ്ലാസ്റ്റിക് ഉൽപ്പന്നങ്ങൾ അടുത്ത വർഷം രണ്ടു ഘട്ടമായി രാജ്യത്ത് നിരോധിക്കാനുള്ള തീരുമാനം സ്വാഗതാർഹമാണ്. പ്ലാസ്റ്റിക് നിരോധനം സർക്കാരിന്റെ മാത്രം ഉത്തരവാദിത്വമല്ലന്ന് സമൂഹത്തിലെ ഓരോ വ്യക്തിയും മനസ്സിലാക്കണം. മാറ്റം തുടങ്ങേണ്ടത് വീടുകളിൽ നിന്നാണ്. വീടുകളിൽ നിന്നും സമൂഹത്തിലേക്കും. നിശ്ചയദാർഢ്യവും തീരുമാനങ്ങൾ നടപ്പാക്കാനുള്ള ഇച്ഛാശക്തിയുമുണ്ടെങ്കിൽ പ്ലാസ്റ്റിക് മാലിന്യമെന്ന ഭീഷണിയെ മറികടക്കുക എന്നത് ബാലികേറാമലയൊന്നുമല്ല.

---

മലയാള മനോരമ മാർച്ച് 15, 2021

## ആശങ്ക കത്തുന്ന വൈദ്യുതി ഭേദഗതി

രാജ്യത്തെ വൈദ്യുതി ഉപയോക്താക്കളുടെ ആശങ്കകൾക്ക് അർഹമായ പരിഗണന നൽകുന്നില്ലന്ന ആരോപണത്തിനിടെ. വൈദ്യുതി നിയമഭേദഗതിയുമായി മുന്നോട്ടു പോകുകയാണു കേന്ദ്രസർക്കാർ. ഇതിലൂടെ വൈദ്യുതി വിതരണ മേഖലയിൽ ലൈസൻസ് സംവിധാനം ഇല്ലാതാക്കി കൂടുതൽ മൂലധന നിക്ഷേപത്തിനു വഴിതുറക്കുമെന്നാണു കേന്ദ്ര നിലപാട്. അതേസമയം വൈദ്യുതവിതരണ മേഖലയിൽ സ്വകാര്യ കമ്പനികൾക്കു നിയന്ത്രണം ഉറപ്പിക്കാനാണു ഭേദഗതിയെന്ന വിമർശനവും ഉയരുന്നു. പ്രായോഗിക പ്രശ്നങ്ങൾ പരിഹരിക്കാതെ ഭേദഗതി നടപ്പാക്കിയാൽ സാധാരണക്കാരന്റെ വൈദ്യുതി നിരക്കു ക്രമാതീതമായി കൂടുമെന്നും പാവപ്പെട്ടവർക്കു വൈദ്യുതി നിഷേധിക്കപ്പെടുമെന്നുമൊക്കെയുള്ള ആശങ്കകളും ഒപ്പമുണ്ട്. വൈദ്യുത വ്യവസായത്തിലെ പ്രധാന കണ്ണിയാണ് വിതരണമേഖല. പൊതുജനങ്ങളുമായി ഇടപെടുന്നതും വിതരണമേഖലയാണ്. ഉൽപാദന പ്രസരണ മേഖലയിൽ നടത്തുന്ന മുതൽ മുടക്കു തിരികെ ലഭിക്കുന്നതും വിതരണമേഖലയിൽ നിന്നാണ്. നിലവിൽ ഈ രംഗത്തു മത്സരമില്ല. ഒരു സ്ഥലത്ത് ഒരു സേവനദാതാവ് എന്ന നിലയിലാണു പൊതുവേ വിതരണം നടക്കുന്നത്. വിതരണ മേഖലയിൽ മത്സരം കൊണ്ടുവരിക എന്നതാണു നിലവിലെ ഭേദഗതിയുടെ ലക്ഷ്യമായി പറയുന്നതെങ്കിലും അതിനു സ്വീകരിക്കുന്ന മാർഗം ഫലപ്രദമാകുമോ എന്നതാണു സംശയം. ഏതു സേവനദാതാവിനെ വേണമെന്ന് ഉപഭോക്താവിനു തീരുമാനിക്കാമെന്നതു ബില്ലിലെ പ്രധാന നിർദേശങ്ങളിലൊന്നായി ചൂണ്ടിക്കാണിക്കുന്നു. എല്ലാ തലങ്ങളിലുമുള്ള വൈദ്യുതി ജീവനക്കാരുടെ അഭിപ്രായം പരിഗണിച്ചും ജനങ്ങളുടെ ആശങ്കകൾ ദൂരീകരിച്ചും വേണം വൈദ്യുതി ഭേദഗതിയുമായി മുന്നോട്ടുപോകേണ്ടത്.

---

മലയാള മനോരമ മാർച്ച് 18, 2021

## ശ്വാസം മുട്ടിക്കുന്ന കണക്കുകൾ

അന്തരീക്ഷ മലിനീകരണം ഏറ്റവുമധികമുള്ള ലോകത്തെ 30 നഗരങ്ങളിൽ 22 എണ്ണവും ഇന്ത്യയിലെന്ന ഞെട്ടിക്കുന്ന റിപ്പോർട്ടിൽ കേരളത്തിലെ നഗരങ്ങൾ ഉൾപ്പെട്ടിട്ടില്ലെങ്കിലും ഇതിൽ നിന്നു നമുക്കുള്ള മുന്നറിയിപ്പുകൾ തിരിച്ചറിയേണ്ടതുണ്ട്. തലസ്ഥാന നഗരങ്ങളിൽ ഡൽഹിയാണ് ഈ റിപ്പോർട്ട് പ്രകാരം ഒന്നാമതുള്ളത്. ആദ്യ പത്തിൽ ഒന്നാം സ്ഥാനത്തുള്ള ചൈനയിലെ സിൻജിയാങ് ഒഴികെ ഒൻപതും ഇന്ത്യൻ നഗരങ്ങളാണെന്നും സ്വിസ് സംഘടനയായ ഐക്യു എയർ നടത്തിയ പഠനത്തിൽ പറയുന്നു. അന്തരീക്ഷ മലിനീകരണത്തിൽ ഇന്ത്യയിൽ ഒന്നാമതും ലോകത്തു രണ്ടാമതുമായ നഗരം ഗാസിയാബാദാണ്. മലനീകരണം മൂലം രാജ്യത്തു പ്രതിവർഷം 12 ലക്ഷത്തിലേറെപ്പേർ മരിക്കുന്നുവെന്നാണു ലോകാരോഗ്യ സംഘടനയുടെ റിപ്പോർട്ട്. പത്തുവർഷം മുൻപ് ഏഷ്യയിൽ ഏറ്റവുമധികം അന്തരീക്ഷ മലിനീകരണമുള്ള 20 നഗരങ്ങളിലൊന്നായിരുന്ന ഇൻഡോർ ഇന്ത്യയിലെ ഏറ്റവും വൃത്തിയുള്ള നഗരമായി മുഖം മാറിയത് 2016 മുതൽ ഒറ്റ വർഷത്തെ കഠിനപ്രയത്നം കൊണ്ടാണ്. രാജ്യത്തെ ഏറ്റവും ശുചിത്വമുള്ള നഗരമായി മൂന്നു തവണ തിരഞ്ഞെടുക്കപ്പെട്ട ഇൻഡോർ മാലിന്യ പുനരുപയോഗത്തിലൂടെ വർഷംതോറും നേടുന്നത് 4 കോടി രൂപയാണ്. മാലിന്യക്കൂമ്പാരവും പരിസരമലിനീകരണവും മൂലം 1994ൽ പ്ലേഗ് പടർന്നു പിടിച്ച ഗുജറാത്തിലെ സൂറത്ത് ഇന്ന് രാജ്യത്തെ വൃത്തിയുള്ള രണ്ടാമത്തെ നഗരമായതിനു പിന്നിലും കഠിനമായ നിശ്ചയദാർഢ്യത്തിന്റെ വഴിവെളിച്ചമുണ്ട്. വെൺമയുടെ ഈ പാഠങ്ങൾ മലിനീകരണത്തിന്റെ തിക്തഫലങ്ങൾക്കരികിൽ നിൽക്കുന്ന കേരളത്തിനു കൂടിയുള്ളതാണ്. അതുകൊണ്ടുതന്നെ മലിനീകരണമടക്കം തടയാനുള്ള ഊർജിതശ്രമങ്ങളിലേക്കു കേരളം അടിയന്തരമായി മുന്നേറേണ്ടതുണ്ട്.

മലയാള മനോരമ മാർച്ച് 22, 2021

## അപരന്മാരുടെ അധമ വിളയാട്ടം

നമ്മുടെ തിരഞ്ഞെടുപ്പു പ്രക്രിയയിൽ ദശാബ്ദങ്ങളായി നിർലജ്ജം ഇടപെട്ടുപോരുന്ന അപര വിളയാട്ടം ഈ നിയമസഭ തിരഞ്ഞെടുപ്പിലും കാര്യമായി ഉണ്ടാകുമെന്നതു രാഷ്ട്രീയ കേരളത്തെ നാണംകെടുത്തുന്നു. പൊതു തിരഞ്ഞെടുപ്പിൽ ആർക്കും സ്ഥാനാർത്ഥിയാകാമെന്നതിൽ തർക്കമില്ല. എങ്കിലും പ്രമുഖ സ്ഥാനാർത്ഥിയുടെ അതേ പേരിലോ സാമ്യമുള്ള പേരിലോ മത്സരിച്ച് വോട്ടു ഭിന്നിപ്പിക്കുന്നവർ ജനാധിപത്യത്തെ ചോദ്യം ചെയ്യുക തന്നെയാണ്. യഥാർത്ഥ ജനവിധിയെ ചതിയിലൂടെ പരാജയപ്പെടുത്താനുള്ള നീക്കവുമാണ്. ഒരു വോട്ടിനോ ഏതാനും വോട്ടുകൾക്കു മാത്രമോ ഒരു സ്ഥാനാർത്ഥി ജയിക്കുമ്പോഴോ തോൽക്കുമ്പോഴോ ആവും സമ്മതിദാനാവകാശത്തിന്റെ വില നാം തിരിച്ചറിയുക. ഇത്തവണയും പലയിടത്തും അപര സ്ഥാനാർത്ഥികൾ ഉണ്ട്. സാമ്യമുള്ള പേരുകാരെ കണ്ടെത്തി കെട്ടിവയ്ക്കാനുള്ള പണവും കൊടുത്തു രംഗത്തിറക്കുക ബുദ്ധിമുട്ടുള്ള കാര്യമല്ല. ഈ ചതിയിൽ നിന്നും രാഷ്ട്രീയക്കാർ പിന്മാറണമെങ്കിൽ ശക്തമായ പൊതുജനാഭിപ്രായം ഉയരേണ്ടതുണ്ട്. നിയമത്തിൽ മാറ്റം വരുത്തി അപര സ്ഥാനാർത്ഥികളെ നിയന്ത്രിക്കണമെന്നു നിർദേശിക്കപ്പെടുന്നുണ്ടെങ്കിലും അത് എത്രകണ്ട് പ്രായോഗികമാണ്? പേരിലെ സാമ്യത്തിന്റെ പേരിൽ ആർക്കെങ്കിലും സ്ഥാനാർത്ഥിയാകാനുള്ള അവകാശം നിഷേധിക്കാനാവില്ല. തിരഞ്ഞെടുപ്പ് പ്രക്രിയയുടെ നൈതികതയും ധാർമ്മികതയും നഷ്ടപ്പെടാതിരിക്കാൻ രാഷ്ട്രീയ കക്ഷികളും വോട്ടർമാരും സൂക്ഷ്മശ്രദ്ധ പുലർത്തേണ്ടതുണ്ട്. അപരന്മാരുടെ ദുഷ്ടലാക്കിനു ജനാധിപത്യപ്രക്രിയയെ വിട്ടുകൊടുക്കണോ എന്ന് എല്ലാ രാഷ്ട്രീയ പാർട്ടികളും ഒന്നിച്ചു ചിന്തിച്ചാൽ എത്ര മനോഹരമാകും നമ്മുടെ തിരഞ്ഞെടുപ്പ് !

---

ദീപിക മാർച്ച് 26, 2021

## കേരളത്തിന് ഇങ്ങനെയൊരു ഒന്നാംസ്ഥാനം വേണോ?

സംസ്ഥാനത്തെ കുടുംബക്കോടതികളിൽ കെട്ടിക്കിടക്കുന്ന കേസുകൾ തീർപ്പാക്കാൻ ഹൈക്കോടതി മാർഗനിർദേശങ്ങൾ പുറപ്പെടുവിച്ചിരിക്കുകയാണ്. ജൂൺ ഒന്നിനകം ഇവ നടപ്പാക്കണമെന്നും ഡിസംബർ 31നു മുൻപ് നടപടി റിപ്പോർട്ട് രജിസ്ട്രാർക്കു നൽകണമെന്നുമാണ് ഹൈക്കോടതി ഡിവിഷൻ ബെഞ്ചിന്റെ നിർദേശം. കോടതി വ്യവഹാരങ്ങൾ നീണ്ടു പോകുന്നതുമൂലം നീതി നിർവഹണം വൈകുന്നതു കേരളത്തിൽ മാത്രമല്ല രാജ്യത്തുതന്നെയും ഇന്നൊരു പതിവു രീതിയായി മാറുകയാണ്. നീതി വൈകുന്നതു പലപ്പോഴും നീതിനിഷേധത്തിനു തുല്യമാണെന്ന് അറിയാത്തവരില്ല. എന്നിട്ടും കോടതി നടപടികൾ അനന്തമായി നീളുന്നു. നീതി കിട്ടുന്നതു വൈകുന്നു എന്നു മാത്രമല്ല പ്രശ്നം, കേസുകൾ നീണ്ടുപോകുന്നതു വ്യവഹാരങ്ങളിലേർപ്പെടുന്നവർക്കു കൂടുതൽ കാലം മാനസിക സംഘർഷങ്ങൾക്കും കൂടുതൽ ചെലവുകൾക്കും ഇടയാക്കുന്നുമുണ്ട്. അതുകൊണ്ടു കെട്ടിക്കിടക്കുന്ന കേസുകൾ വേഗം തീർപ്പാക്കാനുള്ള ഹൈക്കോടതിയുടെ നടപടി ഏതുനിലയ്ക്കും സ്വാഗതാർഹമാണ്. മുമ്പു കുടുംബങ്ങളിലെ തർക്കങ്ങൾ ബന്ധുക്കളും അടുപ്പക്കാരുമൊക്കെ ചേർന്നു പരിഹരിച്ചിരുന്നു. എന്നാൽ ഇന്ന് നിസാര പ്രശ്നങ്ങൾപോലും ഊതിപ്പെരുപ്പിച്ച് കേസിലും വിവാഹ മോചനത്തിലുമൊക്കെ എത്തിക്കുന്ന പ്രവണത കൂടി വരുന്നു. മനസു തുറന്നു സംസാരിച്ചാൽ തീരാവുന്ന പ്രശ്നങ്ങൾക്ക് നിയമത്തിന്റെ നൂലിഴകൾ കീറി പരിശോധിക്കപ്പെടുന്ന സമീപനമുണ്ടാവുകയും തർക്കങ്ങൾ കോടതിയിലേക്കു നീങ്ങുകയും ചെയ്യുന്ന സാഹചര്യത്തിൽ സാമൂഹ്യഭദ്രത ഉറപ്പാക്കുന്നതിൽ കുടുംബക്കോടതികൾക്കു വലിയ പങ്കുണ്ട്. കുടുംബക്കോടതിയിലെ കേസുകൾ വേഗം തീർക്കപ്പെടുക മാത്രമല്ല തർക്കങ്ങൾ രമ്യമായി പരിഹരിക്കപ്പെടുകയും ചെയ്യട്ടെ എന്ന് ആശിക്കാം.

---

മംഗളം മാർച്ച് 27, 2021

## ഇളവുകളിൽ ഇനി പ്രതീക്ഷ വേണ്ട

ലോക്ഡൗൺ കാലത്ത് വായ്പാ തിരിച്ചടവിന് ഏർപ്പെടുത്തിയ മോറട്ടോറിയം നീട്ടാനും ആ കാലയളവിലെ പലിശയ്ക്ക് ഇളവ് നൽകാനും കഴിയില്ലെന്ന സുപ്രീം കോടതി വിധിയോടെ സാമ്പത്തിക യാഥാർഥ്യങ്ങളിലേക്കു ജനങ്ങൾ പൂർണ്ണമായും തിരിച്ചു വരേണ്ട സാഹചര്യമാണുണ്ടായിരിക്കുന്നത്. കോവിഡിനെത്തുടർന്നുള്ള അടച്ചുപൂട്ടൽ എല്ലാ മേഖലകളേയും സ്തംഭിപ്പിക്കുകയും ജനങ്ങളുടെ വരുമാനമാർഗ്ഗങ്ങൾ അടയുകയും ചെയ്യുന്ന നില സൃഷ്ടിച്ചിരുന്നു, ഈയവസരത്തിൽ ഏർപ്പെടുത്തിയ വായ്പാതിരിച്ചടവിനുള്ള ആനുകൂല്യങ്ങൾ ജനത്തിനു നൽകിയ ആശ്വാസം ചില്ലറയായിരുന്നില്ല. കോടതി ഇടപെടലിലൂടെ മോറട്ടോറിയം കാലത്തെ പലിശയ്ക്ക് ഇളവു ലഭിക്കുമെന്ന് പ്രതീക്ഷിച്ചവർക്ക് നിരാശയേകുന്ന വിധിയാണ് ഇപ്പോഴുണ്ടായത്. ചെറുതും വലുതുമായ വായ്പകൾ സ്വീകരിച്ചിട്ടുള്ള കച്ചവടക്കാർക്കു പുറമേ ഭവന, വാഹന, വിദ്യാഭ്യാസ വായ്പ എടുത്തിട്ടുള്ള സാധാരണക്കാർ വരെ സുപ്രീം കോടതി വിധിയെ പ്രതീക്ഷയോടെയാണു കാത്തിരുന്നത്. സർക്കാരിന്റെ സാമ്പത്തിക നയങ്ങളിലും പദ്ധതികളിലും ഇടപെടാനാകില്ലെന്നു വ്യക്തമാക്കിയ കോടതി അത്തരം വിഷയങ്ങളിലെ ഇടപെടൽ രാജ്യത്തിന്റെ സാമ്പത്തിക രംഗത്തെ ബാധിക്കുമെന്നു സൂചിപ്പിച്ചു. സുപ്രീം കോടതി വിധിയുടെ പശ്ചാത്തലത്തിൽ മോറട്ടോറിയം സംബന്ധിച്ചു റിസർവ് ബാങ്ക് പുറപ്പെടുവിക്കുന്ന സർക്കുലർ എല്ലാ ധനകാര്യസ്ഥാപനങ്ങളുടെ ഭാഗത്തുനിന്നും കഴുത്തറുപ്പൻ സമീപനങ്ങൾ ഉണ്ടാകാതെയിരിക്കുകയെന്നത് ഈയൊരു കാലത്തെ അതിജീവിക്കാൻ ജനങ്ങളെ സംബന്ധിച്ചു പ്രധാനമാണ്.

# കളിയാശാന്റെ വിരൽ

അഭിനയ പരിശീലനകേന്ദ്രം കൂടിയായ കർട്ടൻ റെയ്സർ അവതരിപ്പിക്കുന്ന ചെറുസിനിമയാണ് 'കളിയാശാന്റെ വിരൽ'. ഇന്ത്യൻ ടാലന്റ്സ് ഫെസ്റ്റിവലിൽ ഏറ്റവും നല്ല ഹ്രസ്വചിത്രം തുടങ്ങി പല അംഗീകാരങ്ങളും നേടിയ ഈ ചിത്രത്തിന്റെ പ്രമേയവും അവതരണവും വ്യത്യസ്തമാണ്. 45 വയസ്സായ മാനവൻ ഒരു ദിവസം ഉണർന്നെഴുന്നേൽക്കുന്നത് 35 വയസ്സിലുള്ള ഒരു ദിവസത്തിലേക്കാണ്. അന്നു നടന്ന കാര്യങ്ങളെല്ലാം വീണ്ടും അയാൾക്ക് ആവർത്തിച്ചു അനുഭവിക്കേണ്ടി വരുന്നു. പിന്നെ നടന്ന ജീവിതാനുഭവങ്ങൾക്ക് ബീജാവാഹം നടന്ന ആ ദിവസത്തെ സംഭവങ്ങൾ അയാളെ വേട്ടയാടുന്നു. ഈ ചിത്രം രചിച്ച് സംവിധാനം ചെയ്തത് സതീഷ്.പി.കുറുപ്പ് ആണ്. ശബരിഷ്, ഗൗരി കൃഷ്ണ, വി.എസ് സുധീർ, ഷമീർ നൗഷാദ്, പ്രിൻസ് വാലന്റെയിൻ, അനിതാഹരി, സനൂജാ വിബിൻ, അനീഷ് രാജേന്ദ്രൻ എന്നിവരാണ് അഭിനേതാക്കൾ.

ഛായാഗ്രഹണം: വിബിൻ ചന്ദ്രബോസ്, എഡിറ്റിംഗ്: അതുൽ ചന്ദ്രൻ സംഗീതം: എസ്.ആർ.സൂരജ്, സംവിധാന സഹായികൾ: ഹക്കിം ഷാഹുൽ ഹമീദ്, അതുൽ ചന്ദ്രൻ, സ്റ്റുഡിയോ: അമലാ സ്റ്റുഡിയോ, തിരുമല, വാർത്താ പ്രചാരണം: റഹിം പനവൂർ.

ദി കർട്ടൻ റെയ്സർ എന്ന യൂട്യൂബ് ചാനലിൽ ഈ ചെറുസിനിമ കാണാം.

റഹിം പനവൂർ-ഫോൺ : 9946584007




# ലോകാരോഗ്യദിനം
## ഏപ്രിൽ 7

എല്ലാ വർഷവും ഏപ്രിൽ 7ന് ലോകാരോഗ്യ സംഘടനയുടെ നേതൃത്വത്തിൽ ലോകാരോഗ്യ ദിനം ആഘോഷിക്കപ്പെടുന്നു. പ്രഥമ ആരോഗ്യസഭ 1948ലാണ് ലോകാരോഗ്യ സംഘടന വിളിച്ചു ചേർത്തത്. 1950 മുതൽ, എല്ലാ വർഷവും ഏപ്രിൽ 7ന് ലോകാരോഗ്യദിനം ആഘോഷിക്കപ്പെടണമെന്ന് പ്രഥമ ആരോഗ്യസഭയാണ് തീരുമാനമെടുത്തത്. ലോകാരോഗ്യ സംഘടനയുടെ സ്ഥാപക ദിനം ആചരിക്കുന്നതോടൊപ്പം ഏതെങ്കിലും ആഗോള ആരോഗ്യ പ്രശ്നത്തെ ലോകശ്രദ്ധയിൽ കൊണ്ട് വരാനും ഈ ദിനാചരണം പ്രയോജനപ്പെടുന്നു. ഓരോ വർഷവും തെരഞ്ഞെടുക്കപ്പെടുന്ന പ്രത്യേക വിഷയങ്ങളെ ആസ്പദമാക്കിയാണ് ഈ ദിനം ആഘോഷിക്കപ്പെടുന്നത്.

അന്താരാഷ്ട്രതലത്തിൽ പൊതുജനാരോഗ്യ പ്രവർത്തനങ്ങൾ രൂപീകരിക്കുന്നതിനും ഏകോപിപ്പിക്കുന്നതിനുമുള്ള ഐക്യരാഷ്ട്രസഭയുടെ രാഷ്ട്രീയേതര, പ്രത്യേക ഏജൻസിയാണ് ലോകാരോഗ്യസംഘടന അഥവാ World Health Organization. സ്വിറ്റ്സർലന്റിലെ ജനീവയിലാണ് സംഘടനയുടെ ആസ്ഥാനം. 193 അംഗരാജ്യങ്ങളുള്ള ലോകാരോഗ്യസംഘടനയുടെ ഔദ്യോഗിക ഭാഷകൾ ഇംഗ്ലീഷ്, ഫ്രഞ്ച്, റഷ്യൻ, സ്പാനിഷ്, ചൈനീസ്, അറബിക് എന്നിവയാണ്.

# ജെഎസ്ഡബ്ല്യു സിമൻറ് യലോചാറ്റുമായി പങ്കാളിത്തത്തിൽ




ബിസിനസ് ഇടപാടുകൾ സുഗമമാക്കുന്നതിനായി ജെ.എസ്.ഡബ്ലിയു സിമന്റ് ഗ്രൂപ്പ് സെയിൽസ് ആൻഡ് മാർക്കറ്റിംഗ് പ്രവർത്തനങ്ങൾ ആർട്ടിഫിഷ്യൽ ഇന്റലിജന്റ് അടിസ്ഥാനമാക്കി ഡിജിറ്റലൈസ് ചെയ്യുന്നു. എഐ അടിസ്ഥാനമാക്കി വ്യാപാര ഉപഭോക്താക്കൾക്ക് എപ്പോൾ വേണമെങ്കിലും എവിടെയും ബിസിനസ് ഇടപാടുകൾ നടത്തുന്നതിനായി ജെ.എസ്.ഡബ്ലിയു സിമന്റ് യലോചാറ്റുമായി പങ്കാളിത്തത്തിൽ ഏർപ്പെടാം. തങ്ങളുടെ വാണിജ്യ ഉപഭോക്താക്കൾക്ക് എഐ സേവനങ്ങൾ നൽകുന്ന ആദ്യത്തെ ഇന്ത്യൻ സിമന്റ് കമ്പനികളിൽ ഒന്നാണ് ജെ.എസ്.ഡബ്ലിയു സിമന്റ്.

# ബ്രൗസിംഗ് അടിസ്ഥാനമാക്കി ഓൺലൈൻ പരസ്യങ്ങൾ ഗൂഗിൾ നിർത്തുന്നു

ഒരു ഉപയോക്താവിന്റെ ബ്രൗസിംഗ് ചരിത്രത്തെ അടിസ്ഥാനമാക്കി ഓൺലൈൻ പരസ്യങ്ങൾ ടാർഗെറ്റു ചെയ്യുന്നത് നിർത്തുമെന്ന് അമേരിക്കൻ മൾട്ടിനാഷണൽ ടെക്നോളജി കമ്പനിയായ ഗൂഗിൾ വെളിപ്പെടുത്തി.

ഉൽപ്പന്നങ്ങളിലുടനീളം നിർദ്ദിഷ്ട ഉപയോക്തൃ ഡാറ്റയുടെ ട്രാക്ക് സൂക്ഷിക്കാൻ കഴിയുന്ന ഉപകരണങ്ങളൊന്നും നിർമ്മിക്കുകയില്ലെന്നും കമ്പനി പറഞ്ഞു. 'പ്രസക്തമായ പരസ്യത്തിന്റെ പ്രയോജനങ്ങൾ ലഭിക്കുന്നതിന് ആളുകൾ വെബിലുടനീളം ട്രാക്കുചെയ്യുന്നത് അംഗീകരിക്കേണ്ടതില്ല. ഡിജിറ്റൽ പരസ്യത്തിന്റെ ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് പരസ്യദാതാക്കൾ വെബിലുടനീളം വ്യക്തിഗത ഉപഭോക്താക്കളെ ട്രാക്കുചെയ്യേണ്ടതില്ല' എന്നും അതിൽ പരാമർശിക്കുന്നു.

# എ.ടി.ഉമ്മർ അവാർഡുകൾ സമ്മാനിച്ചു



മ്യൂസിക് ഡയറക്ടർ എ.ടി.ഉമ്മർ മെമ്മോറിയൽ മ്യൂസിക് ക്ളബ്ബും,എ.ടി.ഉമ്മറിന്റെ കുടുംബവും സംയുക്തമായി ഏർപ്പെടുത്തിയ എ.ടി.ഉമ്മർ അവാർഡുകൾ ഗായകനും സംഗീത സംവിധായകനുമായ കാഞ്ഞങ്ങാട് രാമചന്ദ്രനും മലയാള സിനിമയുടെ ചരിത്രം പറയുന്ന ആൽബത്തിന്റെ ഗാനരചനയും സംവിധാനവും നിർവഹിച്ച റഹിം പൂവാട്ടുപറമ്പിനും സിനിമാ സംവിധായകൻ ഷെരീഫ് ഈസ, എ.ടി.ഉമ്മറിന്റെ ഭാര്യ ഹഫ്സത്ത്, മകൻ അമർ ഇലാഹി എന്നിവർ സമ്മാനിച്ചു.

# ആമസോൺ ലോഗോ മാറ്റം



അഡോൾഫ് ഹിറ്റ്ലറുടെ മേൽമീശയോട് സാമ്യം തോന്നുന്നുവെന്ന ആരോപണത്തെ തുടർന്ന് മൊബൈൽ ഷോപ്പിങ് ആപ്പിന്റെ ഐക്കൺ തിരുത്തി ഇ കൊമേഴ്സ് ഭീമൻമാരായ ആമസോൺ. ലോഗോയുടെ നീല നിറത്തിലുള്ള റിബ്ബണിലാണ് മാറ്റം.

കഴിഞ്ഞ അഞ്ചുവർഷത്തിനിടെ ആദ്യമായാണ് ആമസോൺ ആപ്പ് ഐക്കണിൽ മാറ്റം വരുത്തുന്നത്. ആമസോണിന്റെ ലോഗോക്ക് മുകളിലെ നീല റിബ്ബൺ ഐക്കൺ അഡോൾഫ് ഹിറ്റ്ലറുടെ മേൽമീശയോട് സാമ്യം തോന്നുന്നതാണെന്ന് സമൂഹമാധ്യമങ്ങളിൽ ചർച്ച ഉയർന്നിരുന്നു. ടിറ്ററിൽ ഉൾപ്പെടെ വൻ ചർച്ചയുമായിരുന്നു. ഇതോടെ ആമസോൺ പഴയ ഐക്കണിന് പകരം പുതിയ ഐക്കൺ പുറത്തിറക്കുകയായിരുന്നു. നീല നിറത്തിലെ റിബ്ബണിന്റെ ഒരു ഭാഗത്തേക്ക് മടക്കിയ നിലയിലാണ് പുതിയ ഐക്കൺ.

# ഗ്രൂപ്പ് എമ്മുമായുള്ള പബ്മാറ്റിക് ആഗോള പങ്കാളിത്തം




ഡിജിറ്റൽ പരസ്യ സാങ്കേതിക കമ്പനിയായ പബ്മാറ്റിക്, ഡബ്ല്യുപിപിയുടെ മീഡിയ ഇൻവെസ്റ്റ്മെന്റ് ഗ്രൂപ്പായ ഗ്രൂപ്പ് എമ്മുമായി ആഗോള പങ്കാളിത്തം പ്രഖ്യാപിച്ചു. OTT / CTV, മൊബൈൽ ആപ്ലിക്കേഷൻ, മൊബൈൽ വെബ്, വീഡിയോ, ഡിസ്പ്ലേ പരസ്യത്തിനായി ആഗോളതലത്തിൽ ബ്രാൻഡ്-സുരക്ഷിത ഇൻവെന്ററിയിലേക്ക് കൂടുതൽ കാര്യക്ഷമമായ ആക്സസ് നൽകിക്കൊണ്ട് ഗ്രൂപ്പ് എം പ്രോഗ്രമാറ്റിക് നേട്ടങ്ങൾ ലഭ്യമാക്കും.

തങ്ങളുടെ പരസ്യദാതാക്കൾക്ക് സുതാര്യമായ ഇൻവെൻററി ആക്സസ് നൽകുന്നതിന് ഗ്രൂപ്പ് എം പബ്മാറ്റിക് ഒരു ആഗോള എസ്എസ്പി പങ്കാളിയായി തിരഞ്ഞെടുത്തു. കൂടാതെ കുറച്ച് തന്ത്രപരമായ വിതരണ പങ്കാളിത്തത്തിലൂടെ ROI (Ratio of index) വർദ്ധിപ്പിക്കുകയും ചെയ്തു. വ്യവസായത്തിലുടനീളം ഏകീകരണം തുടരുന്നതിനാൽ, ഗ്രൂപ്പ് എമ്മിന്റെ പ്രമുഖ ആഗോള ബ്രാൻഡുകളിൽ നിന്നുള്ള അതുല്യമായ ഡിമാൻഡിലേക്ക് ഞങ്ങളുടെ പ്രസാധക ഉപയോക്താക്കൾക്ക് പ്രവേശനം നൽകുന്നുവെന്ന് ഉറപ്പാക്കാനും ഇത് സഹായിക്കും.

# തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾക്കെതിരെയുള്ള പരാതികൾ ASCI പ്രോസസ്സ് ചെയ്തു

3,315 പരസ്യങ്ങൾക്കെതിരെ 6527 പരാതികൾ പ്രോസസ്സ് ചെയ്തതായി ഇന്ത്യയുടെ അഡ്‌ലാൻഡ് റെഗുലേറ്റർ അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (എ.എസ്.സി.ഐ) അറിയിച്ചു. ഇതിൽ 2,357 എണ്ണം കഴിഞ്ഞ വർഷം (2020) ശരിവച്ചിരുന്നു.

വിദ്യാഭ്യാസ മേഖല (1,062), ആരോഗ്യ സംരക്ഷണം (827), ഭക്ഷണപാനീയങ്ങൾ (117), വ്യക്തിഗത പരിചരണത്തിനെതിരെ 63, ബ്രാൻഡ് വിപുലീകരണത്തിനുള്ള മാർഗ്ഗനിർദ്ദേശങ്ങളുടെ ലംഘനങ്ങൾ 17, റിയൽ എസ്റ്റേറ്റിനെതിരെ 22, വിസ, ഇമിഗ്രേഷൻ സേവനങ്ങൾക്കെതിരെ 239. 2020 ഒക്ടോബറിനും ഡിസംബറിനുമിടയിൽ 1,230 പരസ്യങ്ങളിൽ നിന്ന് 1885 പരാതികൾ എ.എസ്.സി.ഐ സംഘം പരിശോധിച്ചു. എഎസ്സിഐയിൽ നിന്ന് നോട്ടീസ് ലഭിച്ചപ്പോൾ, ഈ പരസ്യങ്ങളിൽ 251 എണ്ണം പരസ്യദാതാക്കൾ പിൻവലിക്കുകയോ ഭേദഗതി ചെയ്യുകയോ ചെയ്തു.

ബാക്കിയുള്ള പരസ്യങ്ങളിൽ നിന്ന് 902 പരസ്യങ്ങൾക്കെതിരായ പരാതികൾ എ.എസ്.സി.ഐയുടെ സ്വതന്ത്ര ഉപഭോക്തൃ പരാതി സമിതി (സി.സി.സി) ശരിവച്ചു. വിദ്യാഭ്യാസ മേഖലയിൽ നിന്നുള്ളവ 582, ആരോഗ്യ സംരക്ഷണ മേഖലയിൽ നിന്ന് 128 , ഭക്ഷണപാനീയങ്ങളിൽ നിന്ന് 64, സർവീസ് മേഖലയിൽ നിന്ന് 25, മറ്റ് വിഭാഗങ്ങളിൽ നിന്ന് 99, 4 എണ്ണം വാടക പരസ്യം; 77 പരസ്യങ്ങൾക്കെതിരായ പരാതികൾ ശരിവച്ചിട്ടില്ല, കാരണം ഈ പരസ്യങ്ങൾ ASCI കോഡ് ലംഘിക്കുന്നതായി കണ്ടെത്തിയില്ല.

പരാതികളുടെ പ്രോസസ്സിംഗിൽ ഈ പാദത്തിൽ ഏറ്റവും കൂടുതൽ എണ്ണം രേഖപ്പെടുത്തിയിട്ടുണ്ട്, കഴിഞ്ഞ രണ്ട് പാദങ്ങളെ അപേക്ഷിച്ച് ഇത് പാൻഡെമിക്കിന്റെ നേരിട്ടുള്ള ഫലമാണ്. അടുത്ത വർഷം ഈ വേഗത തുടരുമെന്ന് പ്രതീക്ഷിക്കുന്നതായി എ.എസ്.സി.ഐ സെക്രട്ടറി ജനറൽ മനീഷ കപൂർ പറഞ്ഞു.

# കലാനിധി പുരസ്കാരം റഹിം പനവൂരിന്



കലാനിധി സെന്റർ ഫോർ ഇന്ത്യൻ ആർട്സ് ആൻറ് കൾച്ചറൽ ഹെറിറ്റേജ് ട്രസ്റ്റ് - ലെനിൻ രാജേന്ദ്രൻ സിനിമ- ടെലിവിഷൻ പുരസ്കാരങ്ങളിൽ സിനിമ - ടി വി പി ആർ ഒ പുരസ്കാരം റഹിം പനവൂർ ഏറ്റുവാങ്ങി. തിരുവനന്തപുരം നെയ്യാറ്റിൻകര മഹേശ്വരം ശിവ പാർവതി ക്ഷേത്ര ആഡിറ്റോറിയത്തിൽ നടന്ന അവാർഡ് നിശയിൽ വച്ച് തെന്നിന്ത്യൻ ചലച്ചിത്ര താരം രാധ, ചലച്ചിത്ര - ടി വി സംവിധായകൻ കെ. കെ. രാജീവ്, ക്ഷേത്ര മഠാധിപതി സ്വാമി മഹേശ്വരാനന്ദ സരസ്വതി എന്നിവർ ചേർന്നാണ് അവാർഡ് സമ്മാനിച്ചത്. അവാർഡ് വിതരണ ചടങ്ങിന്റെ ഉദ്ഘാടനം കെ. കെ രാജീവ് നിർവഹിച്ചു. സ്വാമി മഹേശ്വരാനന്ദ സരസ്വതി ദീപം തെളിയിച്ചു.

# 3.1 ബില്യൺ മോശം പരസ്യങ്ങളെ തടഞ്ഞു: പരസ്യ സുരക്ഷാ റിപ്പോർട്ട്

മോശം പരസ്യങ്ങൾ തടയുന്നതിനു പിന്നിലെ ശ്രമങ്ങളെ ഉയർത്തിക്കാട്ടുന്ന ഗൂഗിൾ അതിന്റെ പരസ്യ പ്ലാറ്റ്ഫോമുകളിൽ എങ്ങനെ സുതാര്യത സൃഷ്ടിക്കുന്നുവെന്ന് കാണിക്കുന്ന 2020 ലെ വാർഷിക പരസ്യ സുരക്ഷാ റിപ്പോർട്ട് പുറത്തിറക്കി.

2020 ൽ ആഗോളതലത്തിൽ 3.1 ബില്യൺ മോശം പരസ്യങ്ങളെ ഗൂഗിൾ തടഞ്ഞു, 99 ദശലക്ഷം കോവിഡ് -19 അനുബന്ധ പരസ്യങ്ങൾ ഉപയോക്താക്കൾക്ക് തെറ്റായ വിവരങ്ങൾ നൽകുന്നത് മൂലം പിൻവലിച്ചു. നയ ലംഘനങ്ങളുടെ പേരിൽ Google അപ്രാപ്യമാക്കിയ പരസ്യ അക്കൗണ്ടുകളുടെ എണ്ണം 70 ശതമാനം വർദ്ധിച്ച് 1.7 ദശലക്ഷമായി. തെറ്റായ പ്രാതിനിധ്യ നയങ്ങൾ ലംഘിച്ചതിന് 101 ദശലക്ഷം പരസ്യങ്ങളും നീക്കം ചെയ്തു.

പരസ്യദാതാക്കൾക്കും പ്രസാധകർക്കും വേണ്ടി 40 ലധികം നയങ്ങളും ഗൂഗിൾ അപ്ഡേറ്റുചെയ്തു. ഗൂഗിളിന്റെ പരസ്യ നയങ്ങൾ ലംഘിച്ചതിന് മോശം പരസ്യങ്ങൾ തടയുന്നതിനോ നീക്കംചെയ്യുന്നതിനോ പുറമേ, കമ്പനി അധികമായി 6.4 ബില്ല്യൺ പരസ്യങ്ങൾ നിയന്ത്രിച്ചു. പരസ്യങ്ങളെ നിയന്ത്രിക്കുന്നത് ഭൂമിശാസ്ത്രം, പ്രാദേശിക നിയമങ്ങൾ, സർട്ടിഫിക്കേഷൻ പ്രോഗ്രാമുകൾ എന്നിവ അടിസ്ഥാനമാക്കിയാണ്. അതിനാൽ അംഗീകൃത പരസ്യങ്ങൾ ഉചിതമായതും നിയന്ത്രിതവും നിയമപരവുമായ ഇടങ്ങളിൽ മാത്രമേ കാണിക്കൂ എന്നും റിപ്പോർട്ടിൽ പറയുന്നു.

# റെക്കിറ്റ് ബെൻകിസർ റീബ്രാൻഡ് ചെയ്യുന്നു




ബ്രിട്ടീഷ് മൾട്ടി നാഷണൽ കൺസ്യൂമർ ഗുഡ്സ് കമ്പനിയായ റെക്കിറ്റ് ബെൻകിസർ ഗ്രൂപ്പ് റെക്കിറ്റ് എന്ന് പുനർനാമകരണം ചെയ്തു. പുതിയ ബ്രാൻഡ് ഐഡന്റിറ്റിയും ഐക്കണോഗ്രഫിയും കൂടുതൽ തിരിച്ചറിയാവുന്നതും കമ്പനിയുടെ ഉദ്ദേശ്യത്തെ അടിസ്ഥാനമാക്കിയുമാണ് നിർമ്മിച്ചിരിക്കുന്നത്: ശുദ്ധവും ആരോഗ്യകരവുമായ ഒരു ലോകത്തിന്റെ നിരന്തരമായ പരിശ്രമത്തിൽ പരിരക്ഷിക്കാനും സുഖപ്പെടുത്താനും പരിപോഷിപ്പിക്കാനും കമ്പനി ശ്രമിക്കുന്നു എന്ന് ഒരു പത്രക്കുറിപ്പിൽ പറഞ്ഞു.

''ഞങ്ങളുടെ കോർപ്പറേറ്റ് ലക്ഷ്യത്തിന്റെയും ഞങ്ങളുടെ പരിവർത്തന യാത്രയിൽ ബിസിനസ്സിലുടനീളം സംഭവിച്ചുകൊണ്ടിരിക്കുന്ന മാറ്റത്തിന്റെയും വ്യക്തമായ പ്രതീകമാണ് ഈ ബ്രാൻഡ്. പേര് റെക്കിറ്റിന്റെ നിലവിലുള്ള വ്യാപകമായ ഉപയോഗത്തെ പ്രതിഫലിപ്പിക്കുന്നു, മാത്രമല്ല കമ്പനിയുടെ പൈതൃകവുമായി നല്ല ബന്ധം പുലർത്തുന്നതിനൊപ്പം വ്യക്തവും ലളിതവും അവിസ്മരണീയവുമാണ് എന്ന് കമ്പനി അറിയിച്ചു.

# സമൂഹ മാധ്യമങ്ങളുടെ ദുരുപയോഗം തടയാൻ മാർഗനിർദേശങ്ങൾ പുറത്തിറക്കി

സമൂഹ മാധ്യമങ്ങൾക്കൊപ്പം ഒടിടി പ്ലാറ്റ്ഫോമിനും ബാധകമായ മാർഗനിർദേശങ്ങളാണ് പുറത്തിറക്കിയത്. നവമാധ്യമങ്ങളുടെ നിയന്ത്രണത്തിനായി ഡിജിറ്റൽ മീഡിയ എത്തിക്സ് കോഡ് 2021 എന്ന പേരിൽ നിലവിലെ നിയമങ്ങൾ പരിഷ്കരിക്കുമെന്ന് കേന്ദ്ര ഐടി മന്ത്രി രവിശങ്കർ പ്രസാദ്, വാർത്ത വിനിമയ മന്ത്രി പ്രകാശ് ജാവദേക്കർ എന്നിവർ അറിയിച്ചു.

വെബ്സൈറ്റുകൾക്കും ഒടിടി പ്ലാറ്റ്ഫോമുകൾക്കും അടിസ്ഥാനപരമായ കോഡ് ഓഫ് എത്തിക്സ് ഏർപ്പെടുത്തുകയും പരാതി പരിഹാര സംവിധാനം ഏർപ്പെടുത്തുകയുമാണ് പുതിയ നിയമങ്ങളുടെ ലക്ഷ്യം. ഒടിടി പ്ലാറ്റ്ഫോമുകൾ, ന്യൂസ് വെബ്സൈറ്റുകൾ, സമൂഹ മാധ്യമങ്ങൾ എന്നിങ്ങനെ എല്ലാത്തരം ഡിജിറ്റൽ മീഡിയ പ്ലാറ്റ്ഫോമുകളും പുതിയ നിയമങ്ങൾക്ക് കീഴിൽ വരും.

സ്ത്രീകളുടെ അന്തസിനെ ഹനിക്കുന്ന പരാതികൾ ഉയർന്നാൽ പരാതി ലഭിച്ച് 24 മണിക്കൂറിനുള്ളിൽ സോഷ്യൽ മീഡിയ വെബ്സൈറ്റുകളും അപ്ലിക്കേഷനുകളും അവ നീക്കം ചെയ്യണം. കോടതിയോ സർക്കാർ അതോറിറ്റിയോ ആവശ്യപ്പെട്ടാൽ സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകൾ തെറ്റായ സന്ദേശത്തിന്റെ ഉറവിടം വെളിപ്പെടുത്തണം. അന്വേഷണസംഘത്തിന് 72 മണിക്കൂറിനുള്ളിൽ വിവരങ്ങൾ കൈമാറണം.

ഒടിടി പ്ലാറ്റ്ഫോമുകളെ നിയന്ത്രിക്കാൻ ത്രിതല സംവിധാനം ഒരുക്കും. സർക്കാരിന്റെ നിർദേശങ്ങൾ കർശനമായി പാലിച്ചാകണം പ്രവർത്തനം. ഒടിടി പ്ലാറ്റ്ഫോമുകളിലും ഡിജിറ്റൽ പോർട്ടലുകളിലും പരാതി പരിഹാര സംവിധാനം ഉണ്ടായിരിക്കണം. ഹൈക്കോടതി ജഡ്ജി അല്ലെങ്കിൽ ഈ വിഭാഗത്തിലെ പ്രഗത്ഭനായ വ്യക്തിയോ ആകണം പരാതി പരിഹാര സമിതിയിൽ ഉണ്ടാകേണ്ടത്. പുതിയ പരാതി പരിഹാര സംവിധാനത്തിലൂടെ 24 മണിക്കൂറിനുള്ളിൽ പരാതി രജിസ്റ്റർ ചെയ്ത് 15 ദിവസത്തിനുള്ളിൽ തീർപ്പുണ്ടാക്കണം.

ഒടിടി പ്ലാറ്റ്ഫോമുകൾക്ക് ഒരു സ്വയം നിയന്ത്രണ സംവിധാനം വേണമെന്നും മാർഗനിർദേശത്തിൽ പറയുന്നു. ഇതിനായി ഒരു ചീഫ് കംപ്ലയിൻസ് ഓഫീസർ, നോഡൽ കോൺടാക്ട് പേർസൺ, ഒരു റസിഡന്റ്സ് ഓഫീസർ എന്നിവരെ നിയമിക്കണം.




സംരംഭകനും എഴുത്തുകാരനുമായ ശ്രീ.ബോബൻ കൊള്ളന്നൂരിന്റെ 'മരുഭൂമിയിലെ ഒറ്റമരം' എന്ന പുസ്തകം കല്യാൺ ഗ്രൂപ്പ് മാനേജിംഗ് ഡയറക്ടർ ശ്രീ. ടി.എസ്.പട്ടാഭിരാമൻ പുസ്തകത്തിന്റെ ആദ്യ പതിപ്പ് ചേമ്പർ ഓഫ് കൊമേഴ്സ് മുൻ പ്രസിഡന്റ് ശ്രീ.സി.എ. സലീമിന് നൽകി പ്രകാശനം നിർവഹിക്കുന്നു.

# പൊപയെസ് ഇന്ത്യയിലേക്ക്

യുഎസ് ഫാസ്റ്റ് ഫുഡ് ഹോട്ടൽ ശൃംഖലയായ 'പൊപയെസ്' ഇന്ത്യയിൽ എത്തുന്നു. ഇവരെ ഇന്ത്യയിലേക്ക് എത്തിക്കുന്നത് ജൂബിലന്റ് ഫുഡ് വർക്സ് ലിമിറ്റഡാണ്. റെസ്റ്റോറന്റ് ബ്രാന്റ്സ് ഇന്റർനാഷണൽ ഇൻകോർപറേറ്റിന്റെ സഹസ്ഥാപനമായ പിഎൽകെ എപിഎസി പ്രൈവറ്റ് ലിമിറ്റഡുമായി പൊപയെസ് ധാരണാപത്രം ഒപ്പുവച്ചു.

ഇന്ത്യയിലും നേപ്പാളിലും ബംഗ്ലാദേശിലും ഭൂട്ടാനിലുമായി വരും വർഷങ്ങളിൽ നൂറ് കണക്കിന് പൊപയെസ് ഹോട്ടലുകൾ തുറക്കുകയാണ് ഇരു കമ്പനികളുടെയും ലക്ഷ്യം. ഫ്രൈഡ് ചിക്കൻ വിഭവങ്ങളാണ് പൊപയെസിന്റെ പ്രത്യേകത. 1972 ൽ ഓർലാൻസിൽ ആരംഭിച്ചതാണ് പൊപയെസ് ബ്രാന്റിന് 45 വർഷത്തെ ചരിത്രമാണുള്ളത്. 25 രാജ്യങ്ങളിലായി 3400 ഓളം റെസ്റ്റോറന്റുകളാണ് നിലവിൽ പൊപയെസിനുള്ളത്.

# ഇറ്റാലിയൻ പ്രസാധകർക്ക് വാർത്തകൾക്ക് പണം നൽകും -Google

വരും മാസങ്ങളിൽ ഗൂഗിൾ ന്യൂസ് ഷോകേസ് ഇറ്റലിയിൽ ലഭ്യമാകും. വാർത്താ ഉള്ളടക്കത്തിനായി പണം നൽകുന്നതിന് നിരവധി ഇറ്റാലിയൻ മാധ്യമ പ്രസാധകരുമായി ലൈസൻസിംഗ് ഡീലുകളിൽ ഒപ്പുവെച്ചതായി ഗൂഗിൾ പ്രഖ്യാപിച്ചു. രണ്ട് വർഷം മുമ്പ് ഒരു യൂറോപ്യൻ യൂണിയൻ നിർദ്ദേശം അവതരിപ്പിച്ച "neighbouring rights" സംബന്ധിച്ച് ഈ വർഷം ആദ്യം ചില ഫ്രഞ്ച് പ്രസാധകരുമായി ഉണ്ടാക്കിയ കരാറിനെ തുടർന്നാണ് ഇത്, ഇന്റർനെറ്റ് തിരയലുകളുടെ ഭാഗമായി വാർത്താ ഉള്ളടക്കത്തിന്റെ സ്നിപ്പെറ്റുകൾ കാണിക്കുന്നതിന് പണം നൽകണമെന്ന് ആവശ്യപ്പെടുന്നു. ഈ ഇടപാട് ഇറ്റാലിയൻ പ്രസാധകർക്ക് Google ന്യൂസ് ഷോകേസ് പ്രോഗ്രാമിലേക്ക് പ്രവേശനം നൽകും.

# യു.എസ്.ടി.ബ്ലൂകോഞ്ച് ടെക്നോളജീസിന് ഡെലിവറി സെന്റർ

ഡിജിറ്റൽ ട്രാൻസ്ഫർമേഷൻ സൊല്യൂഷൻസ് കമ്പനിയായ യു.എസ്.ടി.യുടെ പ്രോഡക്ട് പ്ലാറ്റ്ഫോം എൻജിനീയറിംഗ് സേവന വിഭാഗമായ 'ബ്ലൂകോഞ്ച് ടെക്നോളജീസ്' അഹമ്മദാബാദിൽ പുതിയ ഡെലിവറി സെന്ററിന് തുടക്കം കുറിച്ചു. ഉപയോക്താക്കളുടെ വർദ്ധിച്ചുവരുന്ന പ്രോഡക്ട്, പ്ലാറ്റ്ഫോം എൻജിനീയറിംഗ് സേവനാവശ്യങ്ങൾ അതിവേഗത്തിലും കാര്യക്ഷമമായും നിറവേറ്റാനുള്ള അവസരമാണ് ഇതിലൂടെ ഒരുങ്ങുന്നത്. ആരോഗ്യ സംരക്ഷണം, ഹോസ്പിറ്റാലിറ്റി, സപ്ലൈ ചെയിനുകൾ, ലോജിസ്റ്റിക്സ്, റീട്ടെയിൽ, ഫിൻടെക്, ടെക്നോളജി എന്നിവ ഉൾപ്പെടുന്ന ഡൊമെയ്നുകളിൽ ബ്ലൂകോഞ്ചിന് ഉപഭോക്താക്കളുണ്ട്. ലോകോത്തര സൗകര്യങ്ങളോടെ മുഴുവൻ ജീവനക്കാർക്കും മികവുറ്റതും സൗകര്യപ്രദവുമായ തൊഴിൽ അന്തരീക്ഷം ഉറപ്പാക്കുന്ന വിധത്തിലാണ് കേന്ദ്രത്തിന്റെ രൂപകല്പന. കമ്പനിക്ക് ഇന്ത്യയിലും വിദേശത്തും തന്ത്രപ്രധാന നിക്ഷേപങ്ങൾ നടത്താനും പദ്ധതിയുണ്ട്.

## STATEMENT ABOUT OWNERSHIP AND OTHER PARTICULARS ABOUT EFFECTIVE ADCOM

1. Place of Publication : Kottayam
2. Periodicity of its Publication : Monthly
3. Printer's Name : Mathew K.

(Whether citizen of India) : Yes
Address : Mulamoottil Building
Cathedral Road
Manorama South
Kottayam 686 001
Kerala

4. Publisher's Name : Mathew K.
(Whether citizen of India) : Yes
Address : Mulamoottil Building
Cathedral Road
Manorama South
Kottayam 686 001
Kerala

5.Editor's Name : Mathew K.
(Whether citizen of India) : Yes
Address : Mulamoottil Building
Cathedral Road
Manorama South
Kottayam 686 001
Kerala

5.Name and address of individuals Who own the magazine : Mathew K.
Effective Publications
Mulamoottil Building
Cathedral Road
Manorama South
Kottayam 686 001
Kerala

I Mathew K., hereby declare that the particulars given above are true to the best of my knowledge and belief.

Dated: 01.04.2021
Kottayam

Sd/-
Publisher

## പുസ്തക പരിചയം

### Brand New: The Shape Of Brands

Wally Olins




The Shape Of Brands To Come by Wally Olins is a an interesting presentation of branding and its related terms. The book is a useful resource for everyone who wants to know everything about branding and how it works in the current world. The book is focused on the latest understanding and application of branding.

To support the content, Olins initiates by analysing the issues that are faced by organisations. He explains the subject by critically analysing those companies who have lost their grip on the core of branding, while appreciating the efforts of those who have been successful in securing their brand image despite the changes in the market. In addition to this, he presents his analysis of the future scenario of global firms in terms of brand and image. The future of branding, the impact of globalisation on branding, the impact of technology and the changes in customer feedback are some of the important topics that are discussed in detail in this book.

The content of the book would be useful for every corporate individual and firm and has been written to help in elevating the brand image that directs businesses.

the other truth



So Mie

# Copy copying copy?







Before you start reading this, please read the copy in the car ads exhibited here and come back. (The copy is reproduced for reading)

..................

Okay, you read them? What do you think? Do you think what I think: they both read like the same story? Is one copy the copy of the other?

Don't jump into conclusions.

The tricky thing about copy is that if you copy another copy, your copy will be called out. You'll be branded a copycat copywriter and subsequently be banned from the big league. Your creative score will quickly slump into slimy chasms triggering a trail of scorn, snub and even paycuts. Once that happens, it's very hard for you to recover from the fall and regain your dignity. Remember the old saying: once a convict, always a convict.

That said, I don't think the copywriter of any one of the ads featured here voluntarily copied the other. No copywriter in her right mind would do such a suicidal act as to plagiarize copy for as big a brand as Jeep or Tata Safari.

I don't think one copywriter wrote both the ads either.Though both copies address 'you' and are headed in the same direction, one of it is crafted better or worse than the other. The Jeep copy sounds to be experiencing a few hiccups and is littered with little grammatical slipups. Conversely, the Safari copy does what it's meant to do by keeping the flow and picking up steam along the way. So, even if it's one copywriter following a brief to copy the style of the other, he would only try to make both equally perfect, not one worse than the other.

So, how come? What might've happened?

To find out, we need to move the camera away from the copy parts and see the whole picture in both the ads. See the creative approaches. See the colors. See the locations. See the photographic angles. See the mise-en-scene. Apart from the couple fun fishing in the Safari ad, both visuals are more or less identical. So even if shameless copying is done, why blame it on the copywriter alone. The art director is equally shameless.

Still, I think the copying started at the brand director's office of one the companies which we cannot name since we don't know which ad came out first. The account director at the agency who wrote the brief obviously is a co-culprit.

Wait a second, it could also be argued that the similarity in the ads might have been just a coincidence. A one-in-a-million situation where two brands, two agencies, two art directors and two copywriters thinking up the same stuff for the same kind of product at the same time.The two teams might be miles apart and may not have seen each other's creation. No way could one ad be the copy of the other!

But, can you buy that theory?

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

EFFECTIVE ADCOM 2021 April Date of publication 01/04/2021
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-